

ഡിസംബർ 2022

# ക്രൈസ്തവ കാഹളം



## ക്രിസ്തുമസ്:
## പുത്തൻ പ്രതീക്ഷയുടെ തിരുനാൾ



കൃപ നിറഞ്ഞ മറിയമേ, നീ സ്വീകരിച്ച ദൈവകൃപ ഒരിക്കലും വ്യർഥമാക്കാതെ, മഹത്ത്വത്തിലും അപമാനത്തിലും സത്കീർത്തിയിലും ദുഷ്കീർത്തിയിലും വഞ്ചകയെന്നു കരുതപ്പെട്ടപ്പോഴും സത്യസന്ധയായി, എല്ലാ സമയത്തും എല്ലാ വിധത്തിലും കർത്താവിന്റെ ദാസിയും സഹപ്രവർത്തകയുമാണെന്നു നീ കാണിച്ചുകൊണ്ടിരുന്നു. പുനരൈക്യത്തിൻ മാതാവേ, ഞങ്ങൾ സ്വീകരിച്ച ദൈവകൃപ ഒരിക്കലും വ്യർഥമാക്കാതെ എല്ലാ സമയത്തും എല്ലാ വിധത്തിലും കർത്താവിന്റെ ദാസരും സഹപ്രവർത്തകരുമായിരിക്കാൻ ഞങ്ങൾക്കുവേണ്ടി അപേക്ഷിക്കണമെ. ആമ്മേൻ.




എല്ലാ വായനക്കാർക്കും
ക്രൈസ്തവ കാഹളത്തിന്റെ
ക്രിസ്തുമസ്-പുതുവത്സരാശംസകൾ




# ഉള്ളടക്കം

ഡിസംബർ 2022 വാല്യം 83 ലക്കം 12







രക്ഷാധികാരി
മോറാൻ മോർ ബസേലിയോസ് കർദ്ദിനാൾ ക്ലീമിസ് കാതോലിക്കാബാവ

പ്രിന്റർ ആന്റ് പബ്ലിഷർ
റൈറ്റ് റവ. ജെയിംസ് പാറവിള കോർ എപ്പിസ്കോപ്പാ

എഡിറ്റർ
റവ. ഫാ. ഷീൻ പാലക്കുഴി

ചീഫ് എഡിറ്റർ
റവ. ഫാ. ബോവസ് മാത്യു
ഫോൺ: 9447661943
bovasmathew@gmail.com

പത്രാധിപ സമിതി
റവ. ഡോ. ജോൺ പടിപ്പുരക്കൽ
റവ. ഫാ. ജോസഫ് വള്ളിയാട്ട്
റവ. ഫാ. ജോസഫ് പൂവത്തുംതറയിൽ
റവ. ഫാ. ഗീവർഗീസ് വലിയചാങ്ങവീട്ടിൽ
റവ. ഫാ. വർഗീസ് വിനയാനന്ദ് ഒ.ഐ.സി
ഡോ. കെ. വി. തോമസ്കുട്ടി
റവ. സി. ഡോ. ആർദ്ര എസ്.ഐ.സി.
റവ. സി. ഡോ. അഞ്ജലി തെരേസ് ഡി.എം.
ഡോ. ഷേർളി സ്റ്റുവർട്ട്
ശ്രീ. രാജു മാത്യു

ഉപദേശക സമിതി
ശ്രീ. ജേക്കബ് പുന്നൂസ്
റവ. ഫാ. വിൽസൺ തട്ടാരുതുണ്ടിൽ
റവ, ഫാ. തോമസ് കയ്യാലക്കൽ
ഡോ. തോമസ്കുട്ടി പനച്ചിക്കൽ
ശ്രീ. ബോബി എബ്രഹാം

സർക്കുലേഷൻ മാനേജർ
റവ. ഫാ. തോമസ് മുകളുംപുറത്ത് - 9446703056

കവർ & ലേഔട്ട്
Fingraph - 9387811920

ഫോട്ടോഗ്രാഫ്സ്
ആക്ഷൻ ഫോട്ടോസ്, നാലാഞ്ചിറ

പ്രിന്റിംഗ്
സെന്റ് മേരീസ് പ്രസ്, പട്ടം, തിരുവനന്തപുരം-4

വിലാസം
ക്രൈസ്തവ കാഹളം, സമന്വയ പാസ്റ്ററൽ സെന്റർ
സെന്റ് മേരീസ് കാമ്പസ്, പട്ടം, തിരുവനന്തപുരം-4








## എഡിറ്റോറിയൽ

# വഴിയും വാതിലും

ഒരിക്കൽ കൂടി ക്രിസ്തുമസ് ആഘോഷിക്കാനായി ലോകം മുഴുവൻ ഒരുങ്ങുകയാണ്. ഒരുകാര്യം ശ്രദ്ധിച്ചിട്ടുണ്ടോ, മറ്റാരുടേയും ജനനം ഇത്രമേൽ ലോകത്ത് ആഘോഷിക്കപ്പെടുന്നില്ല. എന്തുകൊണ്ടായിരിക്കും അത്? ദൈവം സകല മനുഷ്യർക്കും വേണ്ടി ഒരുക്കിയ വലിയ രക്ഷാകരപദ്ധതിയുടെ ഈ ഭൂമിയിലെ തുടക്കമായിരുന്നു ക്രിസ്തുമസ്. മനുഷ്യന്റെ പാപപരിഹാരത്തിനായി തന്റെ ഏകജാതനെത്തന്നെ ദൈവം ലോകത്തിനു നൽകി. മനുഷ്യ രക്ഷയ്ക്കായി അതിനേക്കാൾ മികച്ച ഒരു വഴിയുണ്ടോ? അതാണ് ക്രിസ്തുമസിന്റെ അനന്യത.

കാൽപ്പന്തുകളിയുടെ ആരവത്തിൽ ലോകം മുങ്ങുന്ന ഈ നാളുകളിൽ അതുമായി ബന്ധപ്പെട്ട ഒരു സംഭവം പങ്കുവയ്ക്കാം. 2018 ജൂലൈ 6 ഒരു വെള്ളിയാഴ്ചയായിരുന്നു. ബ്രസീലിലെ കായിക പ്രേമികൾക്ക് ശരിക്കും അതൊരു ദു:ഖവെള്ളിയാഴ്ചയായിരുന്നു. 2018 ൽ റഷ്യയിൽ നടന്ന ലോക കപ്പ് ഫുട്ബോളിന്റെ ക്വാർട്ടർ ഫൈനലിൽ കരുത്തരായ ബ്രസീൽ താരതമ്യേന ദുർബലരായ ബൽജിയത്തോട് ഒന്നിനെതിരേ രണ്ടു ഗോളുകൾക്ക് പരാജയപ്പെട്ട് ടൂർണ്ണമെന്റിൽ നിന്നു പുറത്തായ ദിവസമായിരുന്നു അത്. ബ്രസീൽ കളിക്കാർക്കും കാണികൾക്കും ലോകമെമ്പാടുമുള്ള ബ്രസീൽ ആരാധകർക്കും അതു താങ്ങാനായില്ല. അവർ വലിയ ദു:ഖത്തിലും നിരാശയിലുമായി. പലരും പൊട്ടിക്കരഞ്ഞു. കാരണം ഫുട്ബോൾ ലോകത്തെ കിരീടം വയ്ക്കാത്ത രാജാക്കന്മാരാണ് ബ്രസീൽ. വേൾഡ് കപ്പ് ഫുട്ബോൾ കിരീടം ഉറപ്പായും കൈപ്പിടിയിലൊതുക്കുമെന്ന് പ്രതീക്ഷിച്ച ബ്രസീലിന് അതൊരു വലിയ തിരിച്ചടിയായിരുന്നു.

എല്ലാവരും കടുത്ത നിരാശയിലാണ്ടപ്പോൾ ബ്രസീലിന്റെ സൂപ്പർ താരമായ നെയ്മർ അന്ന് ഫെയ്സ്ബുക്കിൽ കുറിച്ച വരികൾ ലോകത്തിന്റെ മുഴുവൻ ശ്രദ്ധയാകർഷിച്ചു.

'എന്റെ കരിയറിലെ ഏറ്റവും ദു:ഖം നിറഞ്ഞ ഒരു സമയമാണിത്. ചരിത്രം സൃഷ്ടിക്കാൻ കഴിയുമായിരുന്നിട്ടും ഞങ്ങൾ പരാജയപ്പെട്ടു. തിരിച്ചു പോകാനും ഫുട്ബോൾ കളിക്കാനും ഇനി ശക്തി കണ്ടെത്തുക വളരെ പ്രയാസമാണ്. പക്ഷെ ഞങ്ങളുടെ സ്വപ്നങ്ങൾ അവസാനിക്കുന്നില്ല. ദൈവം ഞങ്ങൾക്കു ശക്തി തരും. പരാജയത്തിലും ഞാൻ ദൈവത്തിനു നന്ദി പറയുന്നു. കാരണം ദൈവത്തിന്റെ വഴികൾ എന്റെ വഴികളേക്കാൾ മികച്ചതാണ്.'

ഉവ്വ്, ദൈവം എപ്പോഴും അങ്ങനെയാണ്. ദൈവത്തിന്റെ വഴികൾ നമ്മുടെ വഴികളേക്കാൾ മികച്ചതാണ്. മനുഷ്യനുവേണ്ടി ഏറ്റവും മികച്ച ഒരു വഴിയും വാതിലും ദൈവം തുറന്നിട്ടതിന്റെ ആഘോഷവും അനുസ്മരണയുമാണ് ക്രിസ്തുമസ്. പരാജയങ്ങളുണ്ടാകുമ്പോൾ പുൽക്കൂട്ടിലേക്കു നോക്കുക. ഭാവിയിലേക്ക് പ്രത്യാശയോടെ നോക്കാൻ എല്ലാ പരാജിതരോടും താദാത്മ്യപ്പെട്ടവൻ തന്റെ ജനനംകൊണ്ടും ജീവിതംകൊണ്ടും നമ്മെ പഠിപ്പിക്കുന്നു.

ക്രിസ്തുവാണ് വഴി, അവൻ തന്നെ വാതിലും!

ക്രിസ്തുമസ് പുതുവൽസരാശംസകൾ!



ഫാ. ബോവസ് മാത്യു
ചീഫ് എഡിറ്റർ,
bovasmathew@gmail.com 9447661943






# പിതൃമൊഴി

## ക്രിസ്തുമസ്: പ്രതീക്ഷയുടെ തിരുനാൾ



'ഇതാ, സകല ജനത്തിനുംവേണ്ടിയുള്ള വലിയ സന്തോഷത്തിന്റെ സദ്വാർത്ത ഞാൻ നിങ്ങളെ അറിയിക്കുന്നു. ദാവീദിന്റെ പട്ടണത്തിൽ നിങ്ങൾക്കായി ഒരു രക്ഷകൻ, കർത്താവായ ക്രിസ്തു, ഇന്നു ജനിച്ചിരിക്കുന്നു. ഇതായിരിക്കും നിങ്ങൾക്ക് അടയാളം: പിള്ളക്കച്ചകൊണ്ട് പൊതിഞ്ഞ്, പുൽത്തൊട്ടിയിൽ കിടത്തിയിരിക്കുന്ന ഒരു ശിശുവിനെ നിങ്ങൾ കാണും' (ലൂക്കാ 2:10-12). പ്രതീക്ഷയുടെ പെരുന്നാളിനെക്കുറിച്ച് ലൂക്കാ സുവിശേഷകൻ ഇങ്ങനെയാണ് എഴുതിത്തുടങ്ങുക.

സകല ജനതകൾക്കുമുള്ള സന്തോഷത്തിന്റെ സുവാർത്തയാണ് ക്രിസ്തുവിന്റെ ജനനം. വാഗ്ദാനങ്ങളുടെ പൂർത്തീകരണവും പ്രതീക്ഷകളുടെ സാഫല്യവുമാണത്. പാപത്തിന്റെ അടിമത്വത്തിൽ ആണ്ടുപോയ ജനതകൾക്കുള്ള വിമോചന കാഹളവുമായിരുന്നു അത്. ആരെയും ഒഴിവാക്കാതെ എല്ലാവരേയും ഉൾക്കൊള്ളുന്ന സമഗ്രമായ രക്ഷാകരപദ്ധതിയുടെ സവിശേഷമായ ആരംഭമായിരുന്നു അത്. ദൈവകരുണയുടേയും ദൈവസ്നേഹത്തിന്റേയും സമാനതകളില്ലാത്ത കരകകവിഞ്ഞൊഴുകൽ; ദൈവപുത്രന്റെ തിരുപ്പിറവി!

മാനവ ചരിത്രത്തിൽ വലിയ പ്രതീക്ഷ നൽകിയ ഒരു സംഭവമായിരുന്നു യേശുവിന്റെ ജനനം. അനേക നൂറ്റാണ്ടുകൾ പാരതന്ത്ര്യത്തിലും പ്രവാസത്തിലും കഴിഞ്ഞ ഒരു ജനതയ്ക്ക് നൂറ്റാണ്ടുകൾ മുൻപേ നൽകപ്പെട്ട, 'നിങ്ങൾക്കായി ഒരു രക്ഷകൻ പിറക്കു'മെന്ന ദൈവിക വാഗ്ദാനത്തിന്റെ പൂർത്തീകരണമായിരുന്നു ക്രിസ്തുമസ്. വലിയ പ്രതീക്ഷയോടെയാണ് ആ സുവാർത്ത ലോകം ഏറ്റുവാങ്ങിയത്.

രണ്ടായിരത്തിലധികം സംവൽസരങ്ങൾക്കു മുമ്പ്, ദൈവം തെരഞ്ഞെടുത്ത വിശുദ്ധരായ മാതാപിതാക്കളിൽ നിന്ന്, മാലാഖമാരുടെ സ്തുതിഗീതങ്ങളുയർന്ന രാവിൽ വാനവും ഭൂമിയും സാക്ഷിയായി, ആട്ടിടയരും രാജാക്കൻമാരും സസ്യമൃഗജാലങ്ങളും കാവൽ നിന്ന മനോഹരരാത്രിയിൽ ദൈവപുത്രനായ യേശുക്രിസ്തു ഈ ഭൂമിയിൽ ഒരു പുൽത്തൊഴുത്തിൽ പിറന്നു.




ഈ ഭൂമിയിലെ ഏറ്റവും ചെറിയവർക്കുപോലും ഇടമുണ്ടായിരുന്ന ആ പുൽക്കൂട് ഒരു പ്രതീക്ഷയാണ്. മാനത്തുദിച്ച താരകത്തിന്റെ സൂചന മനസ്സിലാക്കി ദൈവാന്വേഷണമാരംഭിച്ച ജ്ഞാനികൾ ഒരു വലിയ പ്രതീക്ഷയാണ്. താരകങ്ങൾ പ്രസരിപ്പിച്ച പുതുവെളിച്ചം ഒരു പ്രതീക്ഷയാണ്. തിന്മയുടെ അധിപൻമാർ ഭയപ്പെട്ട് അസ്വസ്ഥരായത് ഒരു പ്രതീക്ഷയാണ്. പുതിയ സ്നേഹഗീതികൾ മുഴങ്ങിയ രാത്രിയും പുതിയ പ്രതീക്ഷകൾ നൽകുന്നു. നോക്കൂ, ഒരു ജനനം ഏതൊക്കെ തലങ്ങളിലാണ് ലോകത്തിന് പ്രതീക്ഷ നൽകുന്നതെന്ന്. വെറും ജനനമല്ല, ദൈവപുത്രന്റെ ജനനം എന്നതാണ് അതിന്റെ വ്യത്യസ്തത.

നമ്മുടെ നാടിന്റെ വെളിച്ചം അനുദിനം കെട്ടുപൊയ്ക്കൊണ്ടിരിക്കുന്നുവെന്ന് സങ്കടത്തോടെ പറയേണ്ടിവരുന്നു. പ്രതീക്ഷ നൽകുന്ന തിരിവെളിച്ചങ്ങൾ തുലോം കുറവാണ്. ജനിച്ച നാട്ടിൽ പ്രതീക്ഷയറ്റ് ചെറുപ്പക്കാർ വിദേശങ്ങളിലേക്ക് ചേക്കേറുന്നു. നീതിയും സത്യവും പുലരുന്നുവോ എന്ന് ഉറക്കെയുറക്കെ ചോദിക്കേണ്ടി വരുന്നു. മനുഷ്യഹൃദയത്തിൽ അസഹിഷ്ണുത വർദ്ധിക്കുന്നു. ആർക്കും ആരെയും അംഗീകരിക്കാനാവാത്ത അവസ്ഥ. അനാവശ്യ വിവാദ ങ്ങളുണ്ടാക്കി നന്മചെയ്യുന്ന മനുഷ്യരുടെ മനോവീര്യം കെടുത്തുന്ന പുതിയ സമരായുധവുമായി സമൂഹ മാധ്യമങ്ങളിൽ ഉറഞ്ഞുതുള്ളുന്ന വെളിച്ചപ്പാടുകൾ. ഉള്ളിൽ അസ്വസ്ഥത നിറയുമ്പോൾ അതല്ലാതെ മറ്റൊന്നും പുറന്തള്ളാനാവാതെ പരസ്പരം മുറിപ്പെടുത്തി ആനന്ദിക്കുന്ന മനുഷ്യർ. പ്രതീക്ഷകൾ അസ്തമിച്ചൊരു കാലത്തിരുന്നാണ് ഈ ക്രിസ്തുമസിനെ വരവേൽക്കുന്നത്.

നന്മനിറഞ്ഞ പ്രതീക്ഷകൾ പൂത്തുലയുന്ന അവസരമാകട്ടെ ക്രിസ്തുമസ്. ആരെയും നോവി ക്കാനല്ല, എല്ലാവരെയും സ്നേഹിക്കാൻ ഓർമ്മിപ്പിക്കുന്ന തിരുനാൾ. ആരെയും ഒഴിവാക്കാനല്ല, എല്ലാവരേയും ചേർത്തുനിർത്താൻ പഠിപ്പിക്കുന്ന തിരുനാൾ. കണ്ണിനു പകരം കണ്ണെന്നല്ല, മറു കരണം കൂടി കാട്ടിക്കൊടുക്കാനുള്ള സ്നേഹത്തിന്റെ വിപ്ളവം പ്രഘോഷിക്കുന്ന തിരുനാൾ. ഏതു കാരണത്തിന്റെ പേരിലാണെങ്കിലും തിന്മയ്ക്കു പകരം തിന്മ ചെയ്യുവാൻ അനുവാദമില്ലാത്തവരാണ് തങ്ങൾ എന്ന ബോധമുള്ളവരാണ് ക്രിസ്തുമസിന്റെ പൊരുൾ തിരിച്ചറിയുന്നതും വിളക്കുകൾ തെളിയിക്കുന്നതും. 'അന്ധകാരത്തിലിരുന്ന ജനം ഒരു വലിയ പ്രകാശം കണ്ടു.' പ്രകാശം കണ്ടവൻ അന്ധകാരത്തെ ആഘോഷിക്കുകയോ? ഒരിക്കലും പാടില്ല!

800 കോടി മനുഷ്യർ അധിവധിക്കുന്ന ഈ ഭൂമിയുടെ ഏതു കോണിലാണ് ഈ സ്നേഹത്തിന്റെ സദ്വാർത്ത പ്രസക്തമല്ലാത്തത്! അതാണ് ക്രിസ്തു നൽകുന്ന പ്രതീക്ഷ. ക്രിസ്മസ് മുന്നോട്ടുവയ്ക്കുന്ന പ്രതീക്ഷ. 'എന്തെന്നാൽ, നമുക്ക് ഒരു ശിശു ജനിച്ചിരിക്കുന്നു. നമുക്ക് ഒരു പുത്രൻ നൽകപ്പെട്ടിരിക്കുന്നു. ആധിപത്യം അവന്റെ ചുമലിലായിരിക്കും; വിസ് മയനീയനായ ഉപദേഷ്ടാവ്, ശക്തനായ ദൈവം, നിത്യനായ പിതാവ്, സമാധാനത്തിന്റെ രാജാവ് എന്ന് അവൻ വിളിക്കപ്പെടും. ദാവീദിന്റെ സിംഹാസനത്തിലും അവന്റെ രാജ്യത്തിലും അവന്റെ ആധിപത്യം നിസ്സീമമാണ്, അവന്റെ സമാധാനം അനന്തവും. നീതിയിലും ധർമത്തിലും എന്നേക്കും അതു സ്ഥാപിച്ചു പരിപാലിക്കാൻ തന്നെ' (ഏശയ്യാ 9: 6-7).

സമാധാനത്തിന്റെയും ശാന്തിയുടേയും രക്ഷയുടെയും പ്രത്യാശ നൽകുന്ന ഈ തിരുനാൾ കാഹളം വായനക്കാരായ നിങ്ങൾക്കേവർക്കും പുതിയ പ്രതീക്ഷകൾ നൽകട്ടെ! ദൈവം അനുഗ്രഹിക്കട്ടെ! ഹാപ്പി ക്രിസ്തുമസ്!

നിങ്ങളുടെ പിതാവ്,

+Baselios Cleemis

✠കർദ്ദിനാൾ ബസേലിയോസ് ക്ലീമിസ്
മേജർ ആർച്ചുബിഷപ്പ്-കാതോലിക്കോസ്










# ആഴങ്ങൾ വെളിപ്പെടുന്ന രാവ്



റവ. ഡോ. ജോസഫ് വള്ളിയാട്ട്

*(ആഗോളസഭയുടെ വേദപാരംഗതരിൽ സുറിയാനി സഭയുടെ പ്രതിനിധിയാണല്ലോ മാർ അപ്രേം. അദ്ദേഹത്തിന്റെ സുപ്രസിദ്ധമായ 'തിരുപ്പിറവി ഗീതങ്ങൾ' എന്ന രചനയോടൊപ്പം പുൽക്കൂടിനു മുന്നിൽ നിൽക്കാനുള്ള ക്ഷണമാണീ ലേഖനം)*

അതിശയം! ഈ വാക്കുകൊണ്ടാണ് തിരുപ്പിറവിയെ സുറിയാനി സഭാ പാരമ്പര്യം അടയാളപ്പെടുത്തുന്നത്. മനുഷ്യന്റെ ഭാവനയ്ക്കുപോലും അതീതമായ അതിശയമാണ് തിരുപ്പിറവി. എല്ലാ യുക്തികൾക്കും അതീതനായ തമ്പുരാന്റെ കരുണാർദ്രമായ മനസ്സിനുമാത്രം കാണാനാകുന്ന സ്വപ്നമാണത്. ദൈവം മനുഷ്യനായി ജനിച്ചു! ദൈവത്തിന്റെ സ്വപ്നം മനുഷ്യരാശിയുടെ ചരിത്രത്തെ എന്നേയ്ക്കുമായി രൂപാന്തരപ്പെടുത്തിയ വിശുദ്ധ രാവാണത്. അതിശയങ്ങളെ മനുഷ്യമനസ്സ് ഉൾക്കൊള്ളുന്നത് ആലോചനയിലൂടെയല്ല. സ്തുതിച്ചും പുകഴ്ത്തിയും ധ്യാനിച്ചും അതിശയത്തിന്റെ ഉള്ളർത്ഥങ്ങളോട് പൊരുത്തപ്പെടാനേ കഴിയൂ. തിരുപ്പിറവി എന്ന വലിയ അതിശയത്തിനു മുന്നിൽ ധ്യാനപൂർവം നിന്ന് വിശുദ്ധ അപ്രേം എന്ന കവി കുറിച്ചിട്ട സ്തുതിഗാനങ്ങളിൽ നിന്ന് ഇന്നത്തെ കാലത്തിന് പ്രകാശം പകരുന്ന ചില ഉൾക്കാഴ്ചകൾ പങ്കിടുകയാണിവിടെ.

**വചനത്തിന്റെ ആഴം**

ശബ്ദഘോഷങ്ങളുടെ കാലമാണ് നമ്മുടേത്. തിരുപ്പിറവിയുടെ കാലത്ത് പ്രത്യേകിച്ചും കോലാഹലങ്ങൾ ഉച്ചസ്ഥായിയിലാകുന്നു. കച്ചവടത്തിന്റെ പ്രലോഭനങ്ങൾ മുതൽ കലഹങ്ങളുടെ മുറുമുറുപ്പുകൾ വരെ സ്വസ്ഥത കെടുത്തുന്ന ശബ്ദങ്ങളിൽ ജീവിതം മുങ്ങിപ്പോകുന്നു. മാർ അപ്രേമിന്റെ കാലം വ്യത്യസ്തമായിരുന്നോ? അറിയില്ല. പക്ഷേ ബഹളങ്ങളിൽ നിന്നുള്ള വിടുതലിന് വിശുദ്ധന്റെ പ്രാർത്ഥനയുണ്ട്. കണ്ടതെല്ലാം മറക്കാനും കേട്ടതെല്ലാം പിന്നിലുപേക്ഷിക്കാനും സഹായിക്കണേ എന്ന്. ഒരുപാട് ശബ്ദങ്ങളിൽ ഞങ്ങളുടെ മനസ്സിടറുന്നുണ്ട്; പിതാവിന്റെ സ്വരമായവനേ, മറ്റു ശബ്ദങ്ങളെ നീ ശാന്തമാക്കുക എന്ന് (4.5152). കാരണം ഈരാവ് ആഴമായ വർത്തമാനങ്ങൾ ആവശ്യപ്പെടുന്നു. ആഴമില്ലാത്ത വിനിമയങ്ങൾ നമ്മെ ദിവ്യരഹസ്യത്തിൽ നിന്ന് ബഹിഷ്കരിക്കുന്നു (1.87).




ആഴമേറിയ വചനങ്ങൾ ആവശ്യമുള്ളതുകൊണ്ടാവാം തിരുപ്പിറവിയുടെ കീർത്തനങ്ങളിൽ ഏറെയും സംസാരിക്കുന്നത് മറിയം ആണ്. ആത്മാവ് കൊണ്ടും ശരീരംകൊണ്ടും രഹസ്യത്തെ ഉൾക്കൊണ്ടവൾ. ദൈവവചനത്തെ ഒരു തെളിഞ്ഞ വിളക്കുപോലെ പിടിച്ച് മറിയം ഇസ്രായേലിന്റെ ചരിത്രത്തിന്റെ ഇരുണ്ട കോണുകളിലൂടെ നടക്കുന്നു. അവൾ നോക്കുന്ന ഇടമെല്ലാം പ്രകാശം കൊണ്ട് നിറയുന്നു. വചനത്തെ വചനം കൊണ്ട് വ്യാഖ്യാനിക്കുകയാണ്. അവളുടെ പാട്ടിൽ ആദവും ഹവ്വയും ആബേലും ജീവവൃക്ഷത്തിന്റെ തണലിൽ വീണ്ടുമെത്തുന്നു (1.4143); നോഹയും ലോത്തും (1.22, 26) അപചയങ്ങളുടെ കഥകളിൽ നീതിയുടെ നിഴൽ വീഴ്ത്തുന്നു; ശുദ്ധിയുടെ ഹിസ്സോപ്പ് കയ്യിലെടുത്ത മെൽക്കിസദേക്കും(1.25) ആയിരം വർഷങ്ങൾ കണ്ട മെത്തുസേലാഹും (1.49) ജീവന്റെ തളിപ്പായവന്റെ അടയാളങ്ങളാകുന്നു. അങ്ങനെ, എന്തെങ്കിലും ഒരു വാക്കുകൊണ്ടോ പ്രവർത്തികൊണ്ടോ പൂർവചരിത്രത്തിൽ സ്വയം അടയാളപ്പെടുത്തിയിട്ടുള്ള മിക്കവരുമുണ്ട്. ഒരു ഗാനത്തിലല്ല, എല്ലായിടത്തും ആദിമ വിശുദ്ധരുടെ തലമുറകൾ രക്ഷകന്റെ തെളിച്ചം കണ്ട് ആനന്ദിക്കുകയാണ്. കവിതയുടെ കണ്ണിലൂടെ നോക്കുമ്പോൾ കാലിത്തൊഴുത്ത് ഒരുനിമിഷം ദൈവത്തിന്റെ പ്രകാശം നിറഞ്ഞ താബോറായി മാറുന്നതും ആഴങ്ങളിൽ നിന്ന് മോശയും ഉന്നതങ്ങളിൽ നിന്ന് ഏലിയായും മധ്യസ്ഥനായ മഹോന്നതനെ സന്ദർശിക്കാൻ ആഗതരാകുന്നതും കാണാം (1.35; മരിച്ച് നീതിമാന്മാരുടെ ലോകത്ത്, പാതാളത്തിൽ, വിശ്രമിക്കുന്നതിനാൽ മോശ താഴെനിന്നും, സ്വർഗത്തിലേക്ക് കരേറ്റപ്പെട്ടതിനാൽ ഏലിയാ ഉയരങ്ങളിൽ നിന്നും വരുന്നു).

മറിയാമിന്റെ നാവിലൂടെ അപ്രേം നടത്തുന്ന ഈ വചനവ്യാഖ്യാനം എഴുതപ്പെട്ട വചനത്തിന്റെ മുഴുവൻ ഉള്ളടക്കം ബേത്‌ലഹേമിലെ ഉണ്ണിയാണെന്ന കാഴ്ചപ്പാടാണ് അവതരിപ്പിക്കുന്നത്. വാക്കുകളുടെ നാനാവിധമായ വ്യാഖ്യാനമല്ല വചനത്തിന്റെ അനുഭവം. എഴുതപ്പെട്ടവ പിതാവിന്റെ സ്വരമായ അവനെ നമുക്ക് കാട്ടിത്തരുന്ന അടയാളങ്ങൾ മാത്രമാണ്. അവൻ മാത്രമാണ് വചനം. കോലാഹലങ്ങളെ ജയിക്കുന്ന നിശബ്ദതയുടെ സ്വരം. കാലത്തിന്റെ കലുഷിതമായ കടൽ അവന്റെ കാൽചുവട്ടിൽ ശാന്തമാകുന്നു (4.53).

**നിശബ്ദതയുടെ സ്വരം**

മനുഷ്യ ചിന്തകൾക്ക് എത്രയോ ഉപരിയാണ് ദൈവം. ആ ദൈവത്തെ ക്രിസ്ത്യാനികളിലെ ആദ്യതലമുറയിലെ ചിലർ ആഴമെന്നും നിശബ്ദതയെന്നും നിറവെന്നുമൊക്കെ പേരു ചൊല്ലി വിളിച്ചു. മനുഷ്യനെ തൊട്ടും സ്നേഹിച്ചും കലഹിച്ചും ജീവിക്കുന്ന വേദപുസ്തകത്താളുകളിലെ കർത്താവിനെ ഈ ആഴവുമായി ചേർത്തുവയ്ക്കാൻ പ്രയാസമല്ലേ? അപ്രേമിന്റെ ചിന്തയിൽ പരമപിതാവ് ആഴമെന്നും നിശബ്ദതയെന്നും ഒക്കെ വിളിക്കപ്പെടാൻ യോഗ്യനാണ്. എങ്കിലും അവിടുത്തെ പ്രിയങ്കരമായ നാമം പിതാവ് എന്നാകുന്നു. കാരണം അവിടുത്തേക്ക് ഒരു പുത്രനുണ്ട്. മനുഷ്യൻ തന്നെപ്പോലെയുള്ള മക്കളെ ജനിപ്പിക്കുന്നതുപോലെ സദൃശ്യ സന്താനമല്ല.



ഈ പുത്രൻ പിതാവിന്റെ പൂർണ്ണമായ സാദൃശ്യം വഹിക്കുന്നു. അവിടുത്തെ മഹത്വത്തെ പ്രകാശിപ്പിക്കുന്നു. അവിടുത്തെ സ്നേഹത്തെ പ്രസരിപ്പിക്കുന്നു. അവിടുത്തെ ചിന്തകളെ പ്രധ്വനിപ്പിക്കുന്നു. അവനാണവിടുത്തെ ശബ്ദം. ഈ പുത്രനിലൂടെ പിതാവിന്റെ സ്നേഹം ലോകത്തെ രൂപപ്പെടുത്തുകയും നയിക്കുകയും നാശകരമായ സകലതിൽ നിന്നും പൊതിഞ്ഞുപിടിക്കുകയും ചെയ്യുന്നു. തന്റെ ആദ്യജാതൻ വഴി ഞങ്ങളിലേക്ക് വന്ന ഏകനായവന് സ്തോത്രം. തന്റെ ശബ്ദം വഴി ഞങ്ങളോട് സംസാരിച്ച നിശബ്ദനായവനു സ്തോത്രം; തന്റെ ഉദയശോഭ വഴി ഞങ്ങൾക്ക് വെളിപ്പെട്ട മഹത്വവാനു സ്തോത്രം... എന്നിങ്ങനെയാണ് അപ്രേം പിതാവിനെക്കുറിച്ചു പാടുക (3.3).

ആരിയൻ പാഷണ്ഡത കെട്ടടങ്ങുന്ന കാലമാണ് അപ്രേമിന്റെ രചനാകാലം. പുത്രനെ ദൈവമെന്നു വിളിക്കാൻ വിസമ്മതിച്ചവർ. അവർക്കെതിരെ അപ്രേം തർക്കിക്കാൻ നിൽക്കുന്നില്ല. എന്നാൽ ശിശുവായി ജനിച്ചവൻ ദൈവമാണെന്ന് ഗീതങ്ങളിൽ പലരീതിയിൽ ആവർത്തിക്കുന്നുണ്ട്. "ഞങ്ങൾ സൃഷ്ടികളെ ആരാധിക്കുന്നവരായിത്തീർന്നു എന്ന് ദൈവം കണ്ടു: അവിടുന്ന് ഒരു സൃഷ്ടശരീരം ധരിച്ച് ഞങ്ങളുടെ ജീവിതവഴികളിൽ ഞങ്ങളെ അന്വേഷിച്ചുവന്നു" (21.12). ഉന്നതൻ, ശക്തൻ, പരിശുദ്ധൻ എന്നിങ്ങനെ ദൈവിക സ്തുതിവചനങ്ങളാലാണ് അവന്റെ അമ്മ അവനെ ആവർത്തിച്ച് പുകഴ്ത്തുന്നത്. ദൈവമെന്ന നിലയിൽ അവൻ അവൾക്ക് മുലപ്പാൽ നൽകി; മനുഷ്യനെന്ന നിലയിൽ അവൻ അവളിൽ നിന്ന് അത് കുടിച്ചു (4.185). ദൈവം കൈക്കുഞ്ഞാവുന്നതിനെ അതിശയം എന്നല്ലാതെ എന്തു വിളിക്കാനാണ് (1.9)!






**എളിമയുടെ ആഴം**

മനുഷ്യദുരിതങ്ങളുടെ നിഴൽ വീണ ഒരു ചരിത്രസംഭവ മാണ് തിരുപ്പിറവി. ഈ ദൈവശിശുവിന്റെ മാതാപിതാക്കൾ ദരിദ്രരാണ്. അഭയാർത്ഥികളാണ്. അവർ ക്രൂരനായ ഒരു രാജാവിന്റെ വാളിൻ തുമ്പിൽ നിന്ന് പലായനം ചെയ്യുന്ന വരാണ്. അവരുടെ രാജ്യം രാഷ്ട്രീയമായി അടിമത്തത്തിലും അവരുടെ ഭവനങ്ങൾ അരക്ഷിതത്വത്തിൽ കഴിയുകയാണ്. അപ്രേം എന്ന വിശുദ്ധ കവിയുടെ ദൃഷ്ടി ഈ ദുരിത ങ്ങളിലൊന്നും കാര്യമായി തങ്ങിനിൽക്കുന്നില്ല. ഹേറോ ദേസിന്റെ ദുഷ്ടത പശ്ചാത്തലമാക്കി മിശിഹായുടെ കാരുണ്യ ത്തെ അദ്ദേഹം വാഴ്ത്തുന്നുണ്ട്. രാജാവിന്റെ ജന്മദിവസം അനേകരുടെ മരണത്തിലേക്ക് നയിച്ചപ്പോൾ അവന്റെ ജന്മദിവസം രക്ഷയുടെ വിശുദ്ധ ദിവസമായി മാറുന്നു (4.60 83). മനുഷ്യരുടെ ഇടയിൽ നന്മയ്ക്ക് വേണ്ടി ഉണർന്നിരി ക്കുന്നവരെപ്പോലെ തിന്മയെ ധ്യാനിച്ച് ഉണർന്നിരിക്കുന്നവരും ഉണ്ട് (1. 6380). പക്ഷെ ഇതൊന്നും കവിയുടെ ശ്രദ്ധയെ കാര്യ മായി ആകർഷിക്കുന്നില്ല. മനുഷ്യവംശത്തിന്റെ പരാജയ മായി ഇതൊന്നും എടുത്തുകാണിക്കപ്പെടുന്നില്ല.

പക്ഷെ മനുഷ്യന്റെ സാധ്യതകൾ അടഞ്ഞ ഇടത്തു നിന്നാണ് ദൈവം ആരംഭിക്കുന്നതെന്ന് അടയാളങ്ങളിലൂടെ അപ്രേം സൂചിപ്പിക്കുന്നുണ്ട്. തിരുപ്പിറവിയുടെ സമയത്തിനു ലഭിക്കുന്ന ഒരു വ്യാഖ്യാനം ഇതിന് ഉദാഹരണമാണ്. "വൃക്ഷ ക്കൊമ്പുകളിൽ നിന്ന് ഫലങ്ങൾ അപഹരിക്കുന്ന ശൈത്യ ത്തിൽ കായ്ക്കാത്ത മുന്തിരിവള്ളിയിൽ നിന്ന് ഫലം പുറപ്പെട്ടു. വൃക്ഷക്കൊമ്പുകളിൽ നിന്ന് തളിർപ്പുകൾ അടർ ത്തിക്കളയുന്ന മഞ്ഞുകാലത്ത് ജെസ്സെയുടെ കുറ്റിയിൽ നിന്നും മുളപുറപ്പെട്ടു." (4.2930). അവനെ ഉദരത്തിൽ വഹിച്ച വളുടെ കന്യത്വവും ചുറ്റും നിന്ന് അവനെ പുകഴ്ത്തു ന്നവരുടെ വന്ധ്യതയും മനുഷ്യന്റെ വഴികൾ അവസാനിക്കുന്ന ഇടത്താണ് ദൈവം ആരംഭിക്കുന്നത് എന്നതിന്റെ സൂചനകൾ ആകുന്നു.

പാപത്തിന്റെ ആധിപത്യത്തെ മനുഷ്യന്റെ സാധ്യതകളെ കെടുത്തിക്കളയുന്ന കെണിയായി അപ്രേം കാണുന്നു. മനുഷ്യവാസമുള്ള ഭൂമിയിലാകെ തിന്മനിറഞ്ഞവൻ അവന്റെ ആധിപത്യം ഉറപ്പിച്ചിരുന്നു. അവൻ സൃഷ്ടിയെ വിഴുങ്ങുകയും അത് അവന്റെ ഉദരം നിറയ്ക്കുകയും ചെയ്തിരുന്നു (22.31). മനുഷ്യന്റെ നിസഹായാവസ്ഥയിൽ അവനെ കെണിയിൽ പെടുത്തിയവന്റെ കെണിയിലേക്ക് മനുഷ്യരൂപത്തിൽ ദൈവം ചെന്നു കയറുന്ന മഹാത്ഭുതമാണ് തിരുപ്പിറവി.

അവന്റെ പ്രവേശനം തിന്മയുടെ ശക്തികൾക്ക് തിരിച്ച റിയാനായില്ല. വായുവിലേക്ക് വിത്തുകൾ ചിതറിവീഴുന്ന നീസാൻ മാസത്തിൽ (മാർച്ച്/ഏപ്രിൽ) യഥാർത്ഥ കതിര് ഭൂമിയിലേക്ക് വേരൂന്നി... പാടങ്ങളിൽ ആട്ടിൻ കുട്ടികൾ തുള്ളിക്കളിക്കുന്ന കാലത്ത് യഥാർത്ഥ കുഞ്ഞാട് ഗർഭത്തി ലേക്ക് പ്രവേശിച്ചു (4.3234). അവന്റെ ശിശുസഹജമായ നിസഹായത രഹസ്യം സ്വീകരിച്ചവളായ അവന്റെ അമ്മയ്ക്ക് പോലും അതിശയമാകുന്നു. സകലത്തെയും വഹിക്കു ന്നവനെ അവൾ കൈകളിൽ വഹിച്ചു; ശിശുക്കൾക്ക് പാൽ നൽകുന്നവന് അവൾ പാലൂട്ടി; അപരിമേയനായവന്റെ അളവെടുത്ത് അവളവന് ഉടുപ്പുതുന്നി (4.182 188). (അസാധ്യതകളുടെ ഈ മേളനം അപ്രേമിന്റെ തൂലികയിൽ നിന്നാണ് നമ്മുടെ തിരുപ്പിറവി രാവുകളുടെ ആരാധനയുടെ ധന്യതയായിത്തീരുന്നത്.)

ശരീരത്തിൽ വെളിപ്പെടുകയും എന്നാൽ ശക്തിയിൽ മറഞ്ഞിരിക്കുകയും ചെയ്യുന്ന പുത്രന്റെ രഹസ്യമാണ് അപ്രേമിനു വിശുദ്ധ കുരിശിന്റെയും ഉള്ളടക്കം. പൂർണമായും അമ്മയുടെ ഉദരത്തിലിരിക്കുമ്പോൾ തന്നെയാണ് അവൻ സർവപ്രപഞ്ചത്തെയും നിയന്ത്രിച്ചുകൊണ്ടിരുന്നത്. അതു കൊണ്ട് അവന് ഒരേസമയം കുരിശിൽ പൂർണ്ണമായും സമർപ്പിക്കുകയും സകലത്തിന്റെയും നാഥനായിരിക്കുകയും സാധ്യമാവുന്നു (4. 162171).

**കരുണയുടെ ആഴം**

എളിമ ധരിച്ചിരിക്കുന്ന അവന്റെ മനുഷ്യത്വം എല്ലാ രക്ഷാകരവ്യാപാരത്തിന്റെയും അടിസ്ഥാനമാകുന്നു. അതുകൊണ്ട് തിരുപ്പിറവിയുടെ ധ്യാനത്തിൽ നിന്ന് പെരുനാളുകളുടെയും കൂദാശകളുടെയും ഉള്ളർത്ഥ ത്തിലേക്ക് അപ്രേം എളുപ്പത്തിൽ തീർത്ഥാടനം ചെയ്യുന്നുണ്ട്. നാലാം ഗീതത്തിൽ മിശിഹായുടെ മരണത്തിന്റെയും ഉത്ഥാനത്തിന്റെയും വ്യാഖ്യാനം ഇതിനുദാഹരണമാണ്. ഫിലിസ്ത്യർ ഇസ്രായേലിനെ കീഴടക്കിയ ഒരു കാലമുണ്ട് പഴയനിയമത്തിൽ. ഫിലിസ്ത്യരുടെ പതനത്തിനു മാർഗ മൊരുക്കാൻ ദൈവസാന്നിദ്ധ്യത്തിന്റെ അടയാളമായ വാഗ്ദാന പേടകം പിടിക്കപ്പെടാൻ ദൈവം അനുവദിച്ചു. ഫിലിസ്ത്യ ദേവനായ ദാഗോന്റെ ഭവനത്തിൽ അവർ പേടകം വച്ചു. അത് ദാഗോന്റെ വിഗ്രഹവും ഭവനവും നശിക്കുന്നതിന് ഇടയാക്കി (1 സാമു. 5). മിശിഹായുടെ മരണത്തിലും ഇത് സംഭവിക്കുന്നു എന്ന് അപ്രേം ധ്യാനിക്കുന്നു. മിശിഹായെ എളിയവനായിക്കണ്ട മരണം അവിടുത്തെ വിഴുങ്ങി. പാതാളത്തിൽ പ്രവേശിക്കുന്ന അവിടുന്ന് മരണത്തിന്റെ ശക്തി തകർത്ത് പാതാളം തകർത്ത് വിജയിയാകുന്നു. (4.112 118) അവനെ കുഞ്ഞാടായിക്കണ്ട പഴയ ചെന്നായ കലിപൂണ്ട് അവനെ അക്രമിച്ചു. എന്നാൽ ശക്തനായവൻ വിശപ്പുള്ള വനെ കൊന്നുകളയുന്നു (4.127129). ഉയിർപ്പ് മനുഷ്യചരിത്ര ത്തിനുമേൽ ദൈവത്തിന്റെ വിജയപ്രഖ്യാപനമാണ്. മരണവും സാത്താനും പരാജയപ്പെട്ടിരിക്കുന്നു!

ഈ മനുഷ്യത്വത്തിൽ അധിഷ്ഠിതമാണ് വിശുദ്ധ കുർബാന. നാലാം ഗീതത്തിൽ തന്നെ വിശുദ്ധ കുർബാനയെ സ്വർഗാരോഹണവുമായി ബന്ധപ്പെടുത്തുന്ന ധ്യാനമുണ്ട്. നിന്റെ ആരോഹണത്തിന്റെ നാളിൽ ഞങ്ങളും ഉയർത്ത പ്പെടട്ടെ; പുതിയ അപ്പത്തിൽ ഞങ്ങൾ അവന്റെ ഓർമ യായിത്തീരട്ടെ എന്നാണ് അപ്രേം വിഷയം അവതരി പ്പിക്കുന്നത്(4.58). വിശദീകരണം ദീർഘമാണ്(4.85103). ശിലയിൽ നിന്നെന്ന പോലെ കന്യകയുടെ ഉദരത്തിൽ നിന്ന് വിളവെടുപ്പുകളെ ഒരുക്കുന്ന കതിരായവൻ മുളച്ചു. അവനിൽ നിന്ന് സ്വർഗീയ അപ്പം പുറപ്പെട്ടു. നൽകുന്നവൻ ആത്മീയ നായതുകൊണ്ട് ഈ അപ്പവും ആത്മീയമാകുന്നു. സ്വർഗീ യന്റെ അപ്പത്തിൽ പങ്കുചേരുന്നവർ അവനോടൊപ്പം സ്വർഗീയരായിത്തീരുന്നു. ഇതാണ് സംഗ്രഹം. കന്യകയുടെ






ഉദരത്തിൽ ജനിച്ചവൻ അപ്പമായിത്തീരുന്നു. അവൻ ആരോഹണം ചെയ്തവനുമാകുന്നു. ഇടയിൽ അവന്റെ അടയാളമായി അവശേഷിക്കുന്ന അപ്പം നമുക്ക് സ്വർഗ ത്തിലേക്കുള്ള വഴിയാകുന്നു. എന്ത് മനോഹരമായ വിശദീ കരണമാണത്!

അവന്റെ മനുഷ്യത്വം മാമോദീസായുടെയും ഉറവിടമാണ്. എല്ലാ ഭക്ഷണത്തിന്റെയും ഉറവിടമായവൻ മറിയാമിൽ നിന്ന് വിശപ്പടക്കുന്നതുപോലെ എല്ലാ ശുദ്ധീകരണത്തിന്റെയും ഉറവിടമായവൻ യോഹന്നാന്റെ കരങ്ങളെ ശക്തമാക്കി (4.212). തൃക്കയ്യാൽ കടലുകളെ അളക്കുന്നവൻ, വെള്ള ത്തിൽ ഇറങ്ങുകയും സൃഷ്ടിയെ ശുദ്ധീകരിക്കുകയും ചെയ്തു (18.13). മാമോദീസായുടെ രക്ഷാകരമായ ദാന ങ്ങളെപ്പറ്റി പിറവിഗീതങ്ങൾ അധികം വിശദീകരിക്കുന്നില്ല; പക്ഷേ അവന്റെ അമ്മയായ മറിയം പോലും ആ ജലത്തിൽ അവനിൽ നിന്ന് ജനിക്കുന്നവളാണ് (16.10).

അവൻ മനുഷ്യനായി എന്നതല്ല മനുഷ്യാവതാരത്തിന്റെ ഉൾപൊരുൾ. അവന്റെ മനുഷ്യത്വത്തിൽ അവൻ ദൈവ ത്വത്തിന്റെ മുദ്രകൾ മനുഷ്യസ്വഭാവത്തിൽ ചാർത്തി എന്നതാണ്. "ദൈവത്വം മനുഷ്യത്വത്തിൽ മുദ്രകുത്തി; മനുഷ്യത്വം ദൈവത്വത്തിന്റെ മുദ്രയിൽ ഉൾചേരുകയും ചെയ്തു" (1.99). വിദഗ്ദ്ധനായ ഒരു ചിത്രകാരൻ ചായങ്ങൾ കലർത്തുന്നതുപോലെ അവൻ ദൈവത്വവും മനുഷ്യത്വവും കലർത്തി ദൈവമനുഷ്യൻ എന്ന ചിത്രം രചിച്ചു (8.2). നാമെന്തായിരുന്നോ അതിലേക്ക് ആഗതനാവുകയും താനെന്താണോ അതിലേക്ക് നമ്മെ ചേർക്കുകയും ചെയ്തവൻ വാഴ്ത്തപ്പെട്ടവനാകട്ടെ (21.12). അപ്പമായി നമ്മുടെ ഇടയിലുള്ള അവന്റെ സാന്നിധ്യവും, വിശുദ്ധീ കരണത്തിന്റെ ജലവും ദൈവത്വം മനുഷ്യചരിത്രത്തിലേക്ക് കലരുന്ന വഴികളാണ്! അവന്റെ ഉപ്പ് അവൻ നമ്മുടെ മനസ്സിൽ കലർത്തി, അവന്റെ പാൽ നമ്മുടെ ആത്മാവിലും കലർത്തി. അവന്റെ ശരീരം നമ്മുടെ മർത്യതയെ ഉയിർ പ്പിക്കുന്ന അപ്പമായിത്തീർന്നു (3.9)

**അതിരുകൾ മായ്ക്കുന്ന സ്നേഹം**

പ്രസാദം നിറഞ്ഞതാണ് അപ്രേമിന്റെ കാഴ്ച. ആ പ്രസാദമാകട്ടെ ചരിത്രത്തെ തൊട്ടുനിൽക്കുന്ന പുത്രന്റെ വ്യാപാരത്തെക്കുറിച്ചാണ്. മുൻപ് സൂചിപ്പിച്ചതുപോലെ പഴയനിയമവഴിയിൽ ഉടനീളം അവന്റെ കാല്പാടുകൾ പതിഞ്ഞിട്ടുണ്ട്. സർവലോകത്തിലേക്കും ആ അടയാളങ്ങൾ പടരുന്നത് അപ്രേം കാട്ടിത്തരുന്നു. മൂന്ന് വഴികളാണ് ബേത് ലഹേമിലെ അത്ഭുതശിശുവിൽ എത്തുന്നത്. മഹാപുരോഹി തനായ മെൽക്കിസദേക്കിൽ നിന്ന് അവന് ഹിസ്സോപ്പ് ലഭിച്ചു; ദാവീദിൽ നിന്ന് രാജാധികാരം ലഭിച്ചു; അബ്രാഹാമിൽ നിന്ന് ഒരു വംശവും ലഭിച്ചു (9.3). ഹിസ്സോപ് പൗരോഹിത്യത്തിന്റെ അടയാളമാണ്. മിശിഹായുടെ പൗരോഹിത്യം അഹറോന്റെ വംശതുടർച്ച അല്ല. മെൽക്കിസദേക്ക് വഴി അത് സാർവത്രി കമായ ഒരു രക്ഷാകരപദ്ധതിയുമായി ബന്ധപ്പെടുന്നു. (യോർദാനിൽ വച്ച് യോഹന്നാൻ മിശിഹായ്ക്ക് കൈവയ്പ് നൽകുന്നതായി സുറിയാനി പാരമ്പര്യം പറയുന്നുണ്ട്. അപ്രേം ഇത് ആവർത്തിക്കുന്നുമുണ്ട്. പക്ഷെ സീനായ് മലയിൽ വച്ച് മോശയ്ക്ക് കൈവയ്പു നൽകി അഹറോന്യ പൗരോഹിത്യം ആരംഭിക്കുന്നത് പുത്രനാണ്. യോർദാനിൽ വച്ച് യോഹന്നാൻ അവന്റെ ശിരസിൽ കൈവച്ചു: അവന്റെ ശക്തിയുടെ ദാനം കൊണ്ട് ഭൗമികൻ അതിനു ശക്തനായി ത്തീർന്നു എന്ന് അപ്രേം വിശദീകരിക്കുന്നു. ഭൂമി അവനെ

താങ്ങുന്നത് അവന്റെ ശക്തികൊണ്ടാണ് എന്നൊരു ഉദാഹരണവുമുണ്ട് (4.210212).)

അബ്രാഹാമിൽ നിന്ന് പകർന്നു കിട്ടുന്നത് വംശം എന്നു പറയുന്നുണ്ടെങ്കിലും അത് രക്തത്തിൽ ഒതുങ്ങുന്നില്ല. കാരണം മിശിഹായെ ഗർഭം ധരിച്ചവൾ "ഇന്നു നമ്മിൽ അബ്രാഹാമിന്റെ വംശത്തിൽ നിന്നുള്ള പുളിമാവ് ഒളിപ്പിച്ചിരിക്കുന്നു." (1.84). ഈ പുളിമാവ് പുറജാതികളെ വിശ്വാസത്തിന്റെ സത്യത്തിലേക്ക് കൊണ്ടുവരുന്ന സത്യവിശ്വാസമാണ്. ഇസ്രായേലിനെ മാത്രം നേർവഴിക്ക് നടത്താനുള്ള പ്രവചനത്തിന്റെ പഴയ പരമ്പര അവസാനിച്ചു. ഇനി എല്ലാ ജനതകളേയും ഉൾക്കൊള്ളുന്ന പുതിയ പ്രഘോഷണത്തിന്റെ കാലമാണ് (18.23).

പ്രഘോഷണം പിറവി ഗീതങ്ങളുടെ അടിസ്ഥാനപരമായ ഒരു വിഷയമാണ്. അവന്റെ അമ്മ എന്തിനാണിങ്ങനെ പാടിക്കൊണ്ടേയിരിക്കുന്നത്? തന്റെ പുത്രന്റെ മഹാ കാരുണ്യത്തെക്കുറിച്ച് അവൾക്ക് നിശബ്ദയാകാനാവില്ല! പിതാവിന്റെ മഹാസ്വരമായവൻ മനുഷ്യശരീരത്തിന്റെ നിശബ്ദത മനസ്സാ എടുത്തണിയുമ്പോൾ വാനവും ഭൂമിയും ശബ്ദമുഖരിതമാണ്. "സർവസൃഷ്ടിയും അവന്റെ വദനമാവുന്നു. അവ അവനെ പ്രഘോഷിക്കുന്നു. ജ്ഞാനികൾ കാഴ്ചകൾ വഴി അവനെ ഉദ്ഘോഷിക്കുന്നു. വന്ധ്യർ അവരുടെ സന്തതികൾ വഴി (യോഹന്നാന്റെ ജനനം സൂചന) ഉദ്ഘോഷിക്കുന്നു. നക്ഷത്രം അതിന്റെ വെളിച്ചത്താൽ അവനെ പ്രഘോഷിക്കുന്നു. ഇതാ രാജാവിന്റെ പുത്രൻ" (6.21)! പിറവിഗാനങ്ങളിൽ കുട്ടികളും, സ്ത്രീകളും ഇടയരും എല്ലാം പ്രത്യക്ഷപ്പെടുന്നത് പ്രവാചകരായിട്ടാണ്. അവരുടെ പ്രഘോഷണം സ്വീകരിക്കുകയോ അതിൽ പങ്കുചേരുകയോ ചെയ്യാത്തതുകൊണ്ട് സീയോൻ തിരസ്കരിക്കപ്പെടുന്നു. പ്രസാദം നിറയുന്ന ഗാനങ്ങളിലെ ഏക വിഷാദമാണ് സീയോൻ നഗരം. പക്ഷെ അവളുടെ തിരസ്കാരം പോലും ജനതകളുടെ രക്ഷയായി മാറുന്നുണ്ട്.

**അമ്മ എന്ന ആഴം**

അപ്രേമിന്റെ രചനകൾ രഹസ്യങ്ങൾ ഉറങ്ങിക്കിടക്കുന്ന മഹാതടാകം പോലെയാണ്. ഒരു കല്ലെറിഞ്ഞു നോക്കുക. ചുറ്റും പടരുന്ന ഒരു ചിത്രമുണ്ട്. മറ്റൊരു കല്ല് സൃഷ്ടിക്കുന്നത് തികച്ചും വ്യത്യസ്തമായ ഒരു ചിത്രമായിരിക്കും. ഈ കുറിപ്പിൽ കാണാനാകുന്നത് ഒരു ചെറിയ കല്ലേറിന്റെ അവശേഷിപ്പുകളാണ്. പിറവിഗീതങ്ങളിലെ ചിന്തകൾ വേദപുസ്തകത്തിൽ നിന്ന് ഒരു കവി കണ്ടെത്തിയ ആഴങ്ങളാണ്. അതിലൊരു ശതമാനം പോലും ഇതിൽ ഉൾപെട്ടിട്ടില്ല. മനുഷ്യന്റെ പാപങ്ങൾക്ക് പകരമാകുന്ന കുഞ്ഞാടായി രക്ഷകനെ അവതരിപ്പിക്കുന്ന ഈ ഗീതങ്ങളിലെ അടിസ്ഥാന ക്രിസ്തുശാസ്ത്രം പോലും സ്പർശിച്ചിട്ടില്ല. മനഃപൂർവ്വമാണ്. ഈ കുറിപ്പിന്റെ കീറ്റുശീലയിൽ ആ കുഞ്ഞിനെ കൂടി പൊതിയാനാകാത്തതുകൊണ്ടാണ്, ക്ഷമിക്കുക.

പക്ഷെ ഒരു വാക്ക് കുറിക്കാതെ പോകാൻ കഴിയാത്തത് അമ്മയെപ്പറ്റിയാണ്. അവളാണീ ഗീതങ്ങളിലെ വിളക്ക്. അവളുടെ പുത്രൻ ഇതിലെ പ്രകാശവും. പ്രാർത്ഥനയിൽ അവൾ അവനെ സ്വീകരിച്ചു എന്നത് സുറിയാനി പാരമ്പര്യത്തിലെ ഉൾക്കാഴ്ചയാണ്. കാരണം അപ്രേം വിശദീകരിക്കുന്നുണ്ട്. ഗബ്രിയേലിനെ വേദപുസ്തകത്തിൽ




മൂന്നുപേരേ കണ്ടിട്ടുള്ളൂ. ദാനിയേൽ പ്രവാചകനും, സഖറിയായും പിന്നെ മറിയവും. മറ്റു രണ്ടുപേരും പ്രാർത്ഥനയുടെ ഉന്നതരൂപമായ ബലിയർപ്പണത്തിന്റെ സമയത്താണ് (2.17; ദാനി. 9,20–21) ദൂതനെ ദർശിക്കുക. അപ്പോൾ അമ്മയുടെ കാര്യം എന്തിന് വ്യത്യസ്തമാവണം?. അവളുടെ കന്യത്വം ദൈവത്തിന്റെ കൃപയിൽ സ്വീകാര്യമായ വസതിയായിത്തീരുന്നു (2.7). ആദാമിന്റെ പാപത്തിനു രക്ഷകൻ പരിഹാരമായിത്തീർന്നെങ്കിൽ ഹവ്വയുടെ സന്തതി അവനോടൊപ്പം രക്ഷയുടെ സഹകാരിയായിത്തീർന്നിരിക്കുന്നു (2.7; 13,2).

അപ്രേമിനുമാത്രം ചിന്തിച്ചെടുക്കാനാകുന്ന ഒരു വാക്ചിത്രത്തിൽ അമ്മ പഴയനിയമ പ്രവചനങ്ങളെല്ലാം വന്നടുക്കുന്ന തുറമുഖമാകുന്നു (9.4). അത്രയും അഴകുള്ളവളായി, മിഴിവുള്ളവളായി, അമ്മയെ ആരും അടയാളപ്പെടുത്തിയിട്ടില്ല.

---

*1. Kathleen McVey എന്ന പണ്ഡിത അപ്രേമിന്റെ ഗീതങ്ങളുടെ ഇംഗ്ലീഷ് ഭാഷാന്തരം 1989ൽ പ്രസിദ്ധീകരിച്ചിട്ടുണ്ട് (Ephrem the Syrian: Hymns). ഇംഗ്ലീഷിൽ മുൻപ് പ്രസിദ്ധീകരിച്ചിട്ടില്ലാത്ത ചില ഗീതങ്ങൾ കൂടി ചേർത്ത് 28 ഗീതങ്ങളുള്ള ഒരു ഭാഗമായിട്ടാണ് ഈ പുസ്തകത്തിൽ തിരുപ്പിറവിഗീതങ്ങൾ ചേർത്തിട്ടുള്ളത്. ഈ ലേഖനത്തിലുടനീളം ബ്രാക്കറ്റിൽ കൊടുത്തിരിക്കുന്ന അക്കങ്ങൾ ഈ എഡിഷനിലേക്കുള്ള പരാമർശങ്ങളാണ്.*




കവർ സ്റ്റോറി

# പ്രകാശ ലാവണ്യശോഭയിൽ ഒരു തീർത്ഥയാത്ര

റവ. ഡോ. തോമസ് പ്രമോദ് ഒ.ഐ.സി



മനുഷ്യാവതാരം എന്ന മഹാരഹസ്യത്തെ 'ശരീരം ധരിക്കുക' എന്ന ആവിഷ്ക്കാര നിനവിലാണ് സെമിറ്റിക് ശൈലി ആശയപ്രകാശനം നടത്തുന്നത്. പരിത്രാണ നിയോഗം മുഖ്യസംജ്ഞയാകുമ്പോൾ, ക്രിസ്തു വിജ്ഞാനീയത്തിന്റെ നേർവെളിച്ചത്തിലാണ് നരവിജ്ഞാനീയവും ക്രമാനുഗതമായിരിക്കുന്നത്. ശരീരം അഥവാ മാംസം എന്നത് സമ്പൂർണ്ണ മാനുഷികസത്തയും അതിന്റെ പ്രകൃതിയും ദ്യോതിപ്പിക്കുന്നു. ദൈവപ്രകൃതിയിൽ നമ്മെ ഭാഗഭാക്കുകളാക്കുവാൻ ദൈവവചനം മനുഷ്യനായി. മാനവവകുലത്തിന് 'ദിവ്യത്വം' പ്രദാനം ചെയ്യാൻ ദൈവം മനുഷ്യത്വം ധരിച്ചു. സമ്പൂർണ്ണമായൊരു സ്നേഹസംസർഗ്ഗത്തിൽ 'മനുഷ്യഹൃദയമുള്ള ദൈവത്തിന്റെ നിഗൂഡ രഹസ്യം' പ്രത്യക്ഷീഭവിച്ചു. കാലസമ്പൂർണ്ണതയിൽ ദൈവികതയും മാനുഷികതയും തമ്മിലുള്ള 'കൊടുക്കൽ വാങ്ങൽ' (admirabile commercium) സംഭവ്യമായി. കർത്താവിന്റെ മഹത്വം സൃഷ്ടിയുടെ മേൽ പ്രകാശിച്ചപ്പോൾ ചരിത്രത്തിൽ ഒരു 'നവസൃഷ്ടീകരണം' യാഥാർത്ഥ്യമായി. പറുദീസായിലെ സ്വപ്നം 'ജനതകളുടെ പ്രകാശമായ' ക്രിസ്തു സഫലീകരിച്ചു. തിരുപ്പിറവി രാത്രിയിലെ സ്വർഗ്ഗീയകാന്തി പ്രപഞ്ചത്തിന്റെ നിഴലുകളെ ഉൻമൂലനം ചെയ്തു; തത്ഫലമായി ഉണർന്ന് പ്രശോഭിക്കാനും ക്രിസ്തുവിന്റെ ദീപ്തിയാൽ ലോകത്തെ ദർശിക്കുവാനുമുള്ള പരിചിന്തനം സ്വർഗ്ഗം മാനവഹൃത്തിൽ ഉദ്ദീപിപ്പിച്ചു. പവിത്രീകരണം, പ്രകാശീകരണം, ദൈവീകരണം ഇത്യാദി ആത്മീയവ്യവഹാരത്തിന് യൽദായുടെ ശുശ്രൂഷാക്രമം പ്രത്യേകം ദൃഷ്ടാന്തം നല്കുന്നു.

## തിരുനാളിന്റെ മേൽക്കോയ്മ

യൽദാ ശുശ്രൂഷക്രമം ഇപ്രകാരം സാക്ഷ്യപ്പെടുത്തുന്നു: 'തലമുറകൾ വന്നും പോയും നിൽക്കും, തിരുനാളിൻ കോയ്മ നിന്റേതാണല്ലോ' (മദ്റോശൊ). തിരുജനനത്തിരുനാൾ ക്രിസ്തു കേന്ദ്രീകൃതമായതിനാൽ പ്രസ്തുത ആഘോഷം അദ്വീതിയമായി ആരാധനകാലഘട്ടം ആഘോഷിക്കുന്നു. മനുഷ്യ ജാതിയുടെ കടം നീക്കിയ പ്രസ്തുത സംഭവത്തിന്റെ

ആഘോഷപ്രധൗത സരളമാക്കുന്നത് പിഴത്തന്നെയെന്ന് ആരാധനക്രമം സമർത്ഥിക്കുന്നു. ഈ തിരുനാൾ സർവ്വോൽകൃഷ്ടമാകുന്നതിന്റെ കാരണവും ഇവിടെ വ്യാഖ്യാനിക്കുന്നു: 'ഈ ദിവസം രക്ഷാ ചഷകം പേറും, മുന്തിരിവല്ലരിതൻ നവമാം കുലയും' (മദ്റോശൊ). മറ്റൊരു ഗീതഖണ്ഡം ഇങ്ങനേയും വിവരിക്കുന്നു: 'വിത്തുകൾ ഭൂ-ഗോപ്യം-വാഴും മാസേ, ഉദരേ നി-ന്നുളവായ് ജീവൻ കതിരും' (മദ്റോശൊ). ജീവന്റെ കതിരും രക്ഷയുടെ ചഷകവുമായി ക്രിസ്തുവിനെ ആരാധനാക്രമം അവതരണം നടത്തുമ്പോൾ പ്രസ്തുത തിരുനാൾ അർത്ഥമാക്കുന്ന രക്ഷകര സംഭവ്യതയുടെ അതുല്ല്യത വ്യക്തമാക്കുന്നു. പാഴ്ബലിയിൽ നിന്നും ബിംബാരാധനയിൽ നിന്നും രക്ഷിച്ച 'സ്വർഗ്ഗചകോരമായി'(പക്ഷി) ക്രിസ്തുവിനെ പ്രദക്ഷിണഗാനം സൂക്ഷ്മനിരീക്ഷണം നടത്തുന്നു. പ്രസ്തുത 'ചകോരദർശനം', കന്യകയായ മാടപ്രാവിനാൽ ഭൂജാതം ചെയ്യപ്പെട്ടു. ക്രിസ്തുവിന്റെ പുനരുത്ഥാനവും തിരുജനനവും തമ്മിലുള്ള അഭേദ്യത സന്ധ്യാ പ്രാർത്ഥനാക്രമം മനോഹരമായി വർണ്ണിക്കുന്നുണ്ട്: രക്തസാക്ഷികളുടെ മരണത്തിന് പ്രത്യാശ നൽകിയ പുനരുത്ഥാന രഹസ്യത്തിന്, തിരുപ്പിറവി അടിസ്ഥാനശിലയേകി. പരലോക സൗഭാഗ്യ പ്രതീക്ഷയാൽ മുന്നേറുന്ന നീതിമാൻമാർക്ക്, ദിവ്യ ജനനം, പ്രസാദാത്മകത്വം നല്കി. മരിച്ചവരുടെ ഉയിർത്തെഴുന്നേൽപ്പിന് ആധാരമായ ക്രിസ്തുവിന്റെ പുനരുത്ഥാനത്തിന്, വചനം മാംസമായ രഹസ്യം ബീജാവരണം നടത്തി. കല്ലറകളിലുള്ളവർ മനുഷ്യപുത്രന്റെ ജീവശബ്ദം കേൾക്കുവാൻ ഇടയായതും പ്രസ്തുത 'ശരീരം ധരിക്കൽ' എന്ന സംഭവ്യതയിലൂടെയാണ്. അപ്രകാരം, വാഗ്ദാനങ്ങളുടെ പെരുമഴയായ തിരുജനനത്തെ, പ്രഥമ ക്രിസ്തുമസ് ആഘോഷം നിശബ്ദതയിൽ കൊണ്ടാടിയ അസ്സീസിയിലെ പുണ്യവാളൻ, 'പെരുന്നാളുകളുടെ പെരുന്നാൾ' എന്ന് പ്രകീർത്തിച്ചു. (പ്രസ്തുത വിവരണം പൊതുവെ ഉത്ഥാന തിരുനാളിന് നാമവിശേഷണമാക്കുന്നു).

**പുണ്യങ്ങളെ അഭിവൃദ്ധിപ്പെടുത്തുന്ന ഹേമന്തം**

ദ്സ്രോപ്പേൻമാരോടൊപ്പം തിരുനാൾ ആഘോഷിക്കുവാനാണ് യൽദായുടെ ആരാധനക്രമം നമ്മെ പ്രചോദിപ്പിക്കുന്നത്. സ്വർഗ്ഗാവരോഹണം നടത്തിയവനോടൊപ്പം, ഉന്നതിയിലേക്ക് ചേർക്കപ്പെടുവാൻ തിരുജനനം സന്ദേശമാകുന്നു. ദിവ്യ ശിശുവും പശ്ചാത്തല അടയാളങ്ങളും ക്രിസ്താനുഗമനത്തിന്റെ ചുവടുകൾക്ക് ഒരു ആത്മീയ അവധാനത പകർന്നു നൽകുന്നു. സ്തുതിക്കുവാൻ വിനീതഭാവം, വാഴ്ത്തുവാൻ ജാഗ്രത, പുകഴ്ത്തുവാൻ ആത്മിയ ഉത്സുകത, ആഘോഷിക്കുവാൻ അനുസ്യൂതത, മഹത്വപ്പെടുത്തുവാൻ നിർലോഭത, വന്ദിക്കുവാൻ ഏകമനസ്സ്, ജീവിക്കുവാൻ അനന്തമായ സന്തോഷം, എന്നിങ്ങനെയുള്ള ആത്മീയ മുന്നേറ്റങ്ങൾക്ക് പ്രചോദനത്മകമായ ക്രമമാണ് യൽദായുടെ ശുശ്രൂഷ, ആരാധകർക്ക് സജ്ജീകരിച്ചിരിക്കുന്നത്. ദൈവീക ബഹുമാനത്തിന് അർഹമായ കാഴ്ചകൾ സമർപ്പിക്കുവാൻ വിശ്വാസികൾക്ക് കഴിയണം. പരമോത്തമമായ ദർശനങ്ങളെ ഉൾക്കൊള്ളുന്ന ആത്മീയ നയനങ്ങൾക്ക് അനിവാര്യത കല്പ്പിച്ചിരിക്കുന്നു. 'ശ്രേഷ്ഠതയുടെ സുരഭിലവും അദൃശ്യവുമായ ഭംഗി



സൂഷ്മമായി നിരീക്ഷിക്കുവാൻ തക്ക ആത്മീയവും ഉജ്ജ്വലവുമായ ദിവ്യജ്ഞാനം' ഭക്തർ സ്വന്തമാക്കണമെന്ന് പ്രസ്തുത ആരാധനക്രമം ഓർമ്മപ്പെടുത്തുന്നു. 'ഈപ്പെരുന്നാൾ നിധിയിൻ നിക്ഷേപത്താൽ, ഐശ്വര്യം നേടി – പെരുന്നാളെല്ലാം' (മദ്റോശൊ) എന്ന് ആരാധനക്രമം സാക്ഷ്യപ്പെടുത്തുമ്പോൾ പ്രസ്തുത വലിയ തിരുനാളാകുന്ന മൂല്യനിധിയിൽ ആരാധകരുടെ നിക്ഷേപത്തെ കണ്ടെത്തുവാനും പരിപോഷിപ്പിക്കുവാനും സാധിക്കണം. ആത്മാക്കളിൽ ക്രിസ്തുവിന്റെ പ്രകാശം ഉദിപ്പിക്കുവാൻ അനുയോജ്യമായ പുണ്യങ്ങൾ സ്വായത്തമാക്കണം. 'ദൈവം നമ്മോടുകൂടെ' എന്ന അടിസ്ഥാന ദൂതിന്റെ പിൻബലത്തിൽ പ്രത്യാശയുടെ കിരണങ്ങൾ സ്വന്തമാക്കാം. ഭൂമി, 'കണ്ണീരിന്റെ താഴ്വരയല്ല'; പിന്നയോ ദൈവീക സാന്നിദ്ധ്യത്തിന്റെ 'കൂടാരമെന്ന' തിരിച്ചറിവാണാവശ്യം. ജ്ഞാനികളെപ്പോൽ, ആദ്ധ്യാത്മിക ഊർജ്ജത്തിന്റെ പിൻബലത്തിലുള്ള ഒരു ആന്തരിക തീർത്ഥാടനം, കാലീകമായ അനിവാര്യത തന്നെയാണ്. ആരവങ്ങളുടെയും ഒച്ചപ്പാടുകളുടെയുമിടയിൽ നിശബ്ദതയുടെ സൗന്ദര്യം ആസ്വദിക്കുവാനും പ്രസ്തുത തിരുനാൾ പ്രേരിപ്പിക്കുന്നു. ചക്രവാളങ്ങളെ വിസ്തൃതമാക്കുവാനും അരൂപിയുടെ യാത്രീകരാകുവാനും തിരുജനനാഘോഷം ഉൾപ്രേരണയാകുന്നു.

**ലാളിത്യവും പരിത്യാഗവും അനിവാര്യമാക്കുന്ന ആഘോഷം**

ദൈവത്തിന്റെ താഴ്മയെ ശ്ലാഘിക്കുന്ന ആനന്ദമാണ് തിരുജനനം അവതരിപ്പിക്കുന്നത്. ഭംഗുരവും ദരിദ്രവുമായ ധരി




ത്രിയെ സ്പർശിക്കുവാൻ ദൈവഹൃദയം തരളിതമായിരിക്കുന്നു. അവന്റെ താഴ്മയെ വാഴ്ത്തി പാടുമ്പോൾ, സഹകരിച്ച മറിയത്തിന്റെ അന്തർഗതത്തെ പ്രശംസിക്കുവാനും യൽദായുടെ ആരാധനാക്രമം ബദ്ധശ്രദ്ധമാണ്:

'ആഗതമായ് സമയം മറിയം യൗസേപ്പോടോതി
നീതിജ്ഞാ ബേത്‌ലഹേമിൽ ഗുഹയിൽ പോയീടാം
ഇല്ലൊരു പായും - കട്ടിലുമീയുള്ളോൾക്കീ
ഉലകത്തിൽ - ഞാനാശ്രയഹീന
ലോകപുരാതനനെ ഗുഹയിൽ പ്രസവിച്ചീടും ഞാൻ
ജഗതീ രക്ഷകനെ പുൽക്കൂടതിൽ ഞാൻ പാലിയ്ക്കും' (രാത്രി പ്രാർത്ഥന).

ആദത്തിന്റെ സ്യഷ്ടാവും ദൈവത്തിന്റെ കുഞ്ഞാടുമായ അത്ഭുതശിശുവിനെ വഹിക്കുവാൻ, മറിയം സ്വന്തമാക്കിയ എളിമ, ലാളിത്യം, പരിത്യാഗം, എന്നീ ഉൽകൃഷ്ടമായ മനോഭാവങ്ങളാണ് സ്തുതിശ്ലോകം സോദാഹരണം നടത്തുന്നത്. ലോകേശ്വരനെ വഹിക്കുവാൻ ഭൗതിക ഉദരം സ്വന്തമാക്കിയ 'താപസവൃത്തി' ഇവിടെ സൂചകമായിരിക്കുന്നു. മാനവകുലത്തിനുവേണ്ടി ദയയോടുകൂടി കല്ലടാവിൽ മുട്ടിലിഴഞ്ഞവന്റെ ഏകതാനമായ മന:സ്ഥിതി മറിയവും ഉൾക്കൊള്ളുന്നുണ്ട്. ഗുഹയിൽ വസിച്ച്, പാഴ്തുണിയാൽ ചുറ്റപ്പെട്ട ദിവ്യശിശുവിനെ പരിപാലിക്കുവാൻ ഒരു ത്യാഗമനസ്സാണ് അനിവാര്യമായിരുന്നത്. സൃഷ്ടികളുടെ ഉടയോൻ കീറത്തുണിയാൽ അലംകൃതമായപ്പോഴും ദരിദ്രമായ കല്ലടാവ് കൂടാരമാക്കിയപ്പോഴും പ്രകടമായത് ഉള്ളിലെ സമ്പന്നതയും ചൈതന്യവുമാണ്. കാലിത്തൊഴുത്തെന്ന പാഠശാലയിൽ മറിയവും, ലാളിത്യ-പരിത്യാഗഭാവങ്ങൾ മതിയാവോളം ഹൃദിസ്ഥമാക്കി . ദരിദ്രനായി മൃഗങ്ങളുടെ പുൽത്തൊട്ടിയിൽ കരുണയോടെ കിടന്നവന്റെ സാന്നിദ്ധ്യം, തിരുജനനത്തിന്റെ ആദ്ധ്യാത്മിക ദർശനത്തിന് അടിസ്ഥാനമിടാൻ സഹായകമാകുന്നു. പ്രപഞ്ചത്തെ തന്റെ അംഗുലിചലനത്താൽ നിയന്ത്രിക്കുകയും പരിപാലിക്കുകയും ചെയ്യുന്നവൻ, മനുഷ്യപുത്രിയുടെ പാൽകുടിച്ച് സംതൃപ്താനാകുമ്പോൾ, ദിവ്യശിശുവും അവന്റെ മാതാവും ശൂന്യവല്ക്കരണത്തിന്റെ പുത്തൻ ജീവിതവീക്ഷണം ഈ ആഘോഷവേളയിൽ പ്രദാനം ചെയ്യുന്നു. അപ്രകാരം സ്വഭാവത്താൽ ഉന്നതിയും പ്രത്യക്ഷീകരണത്താൽ താഴ്മയും വെളിപ്പെടുത്തിയ ദൈവമനസ്സ് തിരുപ്പിറവിയാഘോഷം ഇതിവൃത്തമാക്കുന്നു.

**ആനന്ദം പ്രദാനം ചെയ്യുന്ന ഓർമ്മപ്പെരുന്നാൾ**

ആമോദരായി തീർന്ന ആരാധകവൃന്ദമാണ് തിരുജനനാഘോഷത്തിന്റെ സംഘാടകത്വം കൈകാര്യം ചെയ്യുന്നത്. ഭക്തർക്ക്, ആമോദം പകർന്ന് നല്കിയ ദിവ്യശിശുവിനെ, ആരാധനാക്രമം വാനോളം വാഴ്ത്തുന്നു: 'നിൻ ജനിയാൽ വാനവമാനവരെയും മോദിപ്പിച്ചോൻ നാഥാ നീ ധന്യൻ' (സന്ധ്യാ പ്രാർത്ഥന). മറിയാമിനോട് ചേർന്ന് സന്തോഷിച്ച് ആനന്ദിക്കുവിൻ എന്ന ആഹ്വാനത്തോടെയാണ് ക്രിസ്തുജനനാഘോഷത്തിന്റെ ശുശ്രൂഷകൾ പ്രാരംഭം കുറിക്കുന്നത്. ബേത്‌ലേഹേം പുരിയിൽ അന്ന് ഉയർന്ന സംഗീതം ആമോദത്തിന്റെ ഉള്ളടക്കമാണ് ആലപിക്കുന്നത്; അത് ശ്രുതിമധുരവുമാണ്. ഈറേന്മാരും നരരും കീർത്തിച്ച്കൊണ്ട് ആനന്ദനൃത്തമാടി. രക്ഷയുടെ പ്രത്യക്ഷീകരണത്തിന്റെ നേർക്കാഴ്ച്ചയാണ് പ്രസ്തുത ആനന്ദത്തിന്റെ കാരണം. പെട്ടകത്തിന്റെ മുൻപിൽ ആഹ്ലാദിച്ച് നൃത്തമാടിയ ദാവീദും കാഹളം ഊതുന്ന സ്വർഗ്ഗസേനകളും നമ്മെ ക്ഷണിക്കുന്നത് ഈ ആഹ്ലാദത്തിന്റെ നിർവൃതിയിൽ എത്തിചേരാനാണ്. സ്വർഗ്ഗീയാമോദം രക്ഷകന്റെ ജനനത്താൽ ഭൂവിൽ നിറയപ്പെട്ടിരിക്കുന്നു. തന്റെ ജനനത്താൽ അവൻ പ്രപഞ്ചത്തെ ആമോദിപ്പിച്ചു. ആയതിനാൽ 'ഹാലെൽ ഹാലെൽ ഹാലേലുയ്യ' എന്ന് നിരന്തരം പാടുവാൻ ആരാധനാക്രമം ഭക്തരെ പ്രേരിപ്പിക്കുന്നു. ആനന്ദത്താൽ ഉള്ളം നിറയുവാൻ പ്രസ്തുത ആഘോഷം കാരണമാകണം. സകല വായ്കളും ആനന്ദത്തിന്റെ പല്ലവി കീർത്തിക്കണം. യേശുവിൽ സമീപസ്ഥമായിരിക്കുന്ന ആനന്ദം തിരുജനനത്താൽ ആസന്നമായിരിക്കുന്നു. മനുഷ്യാവതാര സംഭവ്യതയിൽ പ്രത്യക്ഷപ്പെടുന്ന വ്യക്തിത്വങ്ങൾ എല്ലാവരും 'ആനന്ദത്തിന്റെ മിഷനറിമാരായിരുന്നു'. സുവിശേഷത്തിന്റെ ആനന്ദം ഉൾക്കൊള്ളുവാൻ ആരാധകരെ അവർ അനുശാസിക്കുന്നു. ദൈവത്താൽ സ്വീകരിക്കപ്പെടുകയും സ്നേഹിക്കപ്പെടുകയും ചെയ്യുന്നവരുടെ മുഖം ആനന്ദത്താൽ നിറയപ്പെട്ടിരിക്കുന്നു. വലിയ സന്തോഷത്തിന് കാരണഭൂതമായ സദ്‌വാർത്തയുടെ പ്രഘോഷണമാണ് സുവിശേഷത്തിന്റെ ആരംഭവും സമാപ്തിയും വ്യക്തമാക്കുന്നത് (ലൂക്കോ 2/10; 24/17). ആദ്ധ്യാത്മിക ആനന്ദത്തിൽ ഉല്ലസിക്കുവാനും സംതൃപ്തിയുടെ ജീവിതം നയിക്കുവാനും തിരുജനനാഘോഷം ഗുണപ്രദമാകുന്നു.

**കിഴക്ക് നക്ഷത്രം പ്രത്യക്ഷമാക്കിയ ധനുമാസദീപ്തി**

തീ ഉഴലിച്ച ശുശ്രൂഷ നമ്മെ ഓർമ്മപ്പെടുത്തുന്നത് ക്രിസ്തുവും പ്രകാശവും തമ്മിലുള്ള പാരസ്പര്യതയാണ്. പൈതലായി തീർന്നവൻ ഭാസുരതാരവും രശ്മിയുമത്രേ. ചെറിയ ഗുഹയിലെ വാസത്താൽ അവന്റെ പ്രകാശം ഭൂമിയുടെ അതിർത്തികൾ വരെയും വ്യാപിച്ചു; പ്രകാശങ്ങളുടെ നാഥനായവൻ സൂര്യനെപ്പോലെ സൃഷ്ടിയിൽ ഉദിച്ചു. സകല സൃഷ്ടികളെയും പൂർണ്ണമായി പ്രകാശിപ്പിക്കുക എന്നതായിരുന്നു അവന്റെ ലക്ഷ്യം. വെളുവുനിറഞ്ഞവനായ യേശു കാഴ്ചകൾ സമ്മാനിക്കുന്നത് അവന്റെ വെളിവാലത്രേയെന്ന് ആരാധനാക്രമം സാക്ഷ്യപ്പെടുത്തുന്നു. സ്വർഗ്ഗീയ പിതാവിന്റെ ശോഭയായ അവൻ, യഥാർത്ഥ വെളിച്ചമായ് നമ്മെ പ്രകാശിപ്പിക്കു








ന്നു. നിർമ്മലവും പവിത്രവുമായത് വസിക്കുന്നത് പ്രകാശത്തിലാണെന്ന് തിരുജനനം നമ്മിൽ അദ്ധ്യാപനം നടത്തുന്നു. നീതിയുടെ പ്രവൃത്തിയും ഹൃദയത്തിന്റെ ശുദ്ധിയും പ്രകാശത്തിന്റെ പ്രത്യക്ഷീകരണമെന്നും തിരുപ്പിറവി നമ്മെ ഗ്രഹിപ്പിക്കുന്നു. രാത്രിയുടെ ദൈർഘ്യം വർദ്ധിച്ചപ്പോൾ ആദ്യജാതൻ പകലായ് ഉദയം ചെയ്തുവെന്ന് ആരാധനാക്രമം പഠിപ്പിക്കുന്നു: 'ദീർഘനിശാഘട്ടം ധനുമാസത്തിൽ അതിരില്ലാ പ്പകലോനുദയം ചെയ്തു' (തീ ഉഴലിച്ച ശുശ്രൂഷ). ഇരുളിൽ നിന്നും പകലിലേക്കുള്ള തീർത്ഥാടനമാണ് സംഭവ്യമാകേണ്ടതായ ആത്മീയ തീർത്ഥാടനം. ക്രിസ്തു ആകുന്ന മഹാ വെളിച്ചത്തെ തേടിയിറങ്ങാൻ നക്ഷത്രത്തിലേയ്ക്ക് കണ്ണുകൾ ഉയർത്തേണ്ടതുണ്ട്. ജ്ഞാനികളായ സഹയാത്രികരുടെ സഹവാസവും ഇത്തരണത്തിൽ അത്യാന്താപേക്ഷിതമാണ്. ദീപ്തമായ വീഥികളിലൂടെ പ്രകാശത്തെ അന്വേഷിക്കുവാൻ പ്രസ്തുതയാഘോഷം ഉത്സാഹിപ്പിക്കുന്നു. ജറുസലേമിൽ എത്തിയപ്പോൾ, രാജകൊട്ടാരസാമിപ്യത്തിൽ, നക്ഷത്രം രാജാക്കന്മാർക്ക് അഗോചരമായതുപ്പോലെ, കാലം സമ്മാനിക്കുന്ന ഭൗതീകതയുടെ അതിപ്രസരണത്തിൽ പ്രകാശത്തിന്റെ ഉണർവ്വ് അദൃശ്യമാകാം. 'വിശുദ്ധമായ കൗശലത്താൽ' കൊട്ടാരവീഥികളിൽ നിന്നും വഴിമാറി നടക്കാൻ, നാം ശാക്തീകരണം പ്രാപിക്കണം. ആത്മീയ ജ്യോതിസ്ഫുരണങ്ങൾ തിരഞ്ഞെടുക്കുവാനുള്ള സൂക്ഷ്മത കാലികമായ ആവശ്യകതയാണ്. തിരുപ്പിറവി നമ്മെ അനുസ്യൂതം ഉപദേശിക്കുന്നു: ഉണരുക, ഹൃദയത്തിൽ പ്രകാശത്തെ സ്വന്തമാക്കുക.

**ദൈവീകരണമെന്ന സ്വപ്ന സഫലീകരണത്തിന്റെ ഉത്സവം**

മനുഷ്യാവതാര വൃത്താന്തം അവർണ്ണനീയമാകുന്നു; കാരണം ദൈവീകരണം എന്ന പൂർണ്ണതയിലേക്ക് അത് മനുഷ്യവർഗ്ഗത്തെ അടുപ്പിച്ചിരിക്കുന്നു. തിരുവിഷ്ടത്താൽ അവൻ നമ്മോടു പൂർണ്ണമായി സദൃശ്യപ്പെട്ടത്, അവന്റെ ദൈവീകതയിലേക്കുള്ള ക്ഷണവുമായിട്ടായിരുന്നു. ഉന്നതത്തിൽ നിന്നും അത്യുന്നതന്റെ പുത്രൻ അയയ്ക്കപ്പെട്ടതിന്റെ ലക്ഷ്യം ആരാധനാക്രമം സുവ്യക്തമാക്കുന്നു: 'പ്രേഷിതനായി ലോകത്തിൽ, മേലിൽ നിന്നും ദൈവാത്മജൻ, ഉന്നത സ്വർഗ്ഗത്തിൽ ഭൗമികരെ ഏറ്റാൻ, ദൈവിക സംഗമമവർക്കേകി, ദൈവത്തോട് രഞ്ജിപ്പിക്കാൻ' (രാത്രി പ്രാർത്ഥന). മർത്ത്യരെ തന്റെ മഹത്വത്തിൽ പങ്കുകാരാക്കാൻ മഹിമയുടെ ശ്രേഷ്ഠരൂപമായവൻ മനുഷ്യ സാദൃശ്യം സ്വീകരിക്കുകയുണ്ടായി. അവൻ കാരുണ്യപൂർവ്വം നമ്മോട് സംസർഗ്ഗം ചെയ്തു. നാം ദൈവമാകുവാൻ വേണ്ടി ദൈവപുത്രൻ മനുഷ്യനായെന്ന് വി. അത്തനാസിയോസും, നാം അവന് മനുഷ്യത്വം നല്കിയപ്പോൾ അവൻ നമ്മൾക്ക് ദൈവത്വം നല്കിയെന്ന് വി. അപ്രേമും ദൃഷ്ടാന്തമാക്കുന്നു. പവിത്രീകരണത്തിൽ നിന്നും ഉത്ഭവിക്കുന്ന പ്രകാശീകരണം നമ്മെ ചേർത്ത് നിറുത്തുന്നത് ദൈവീകരണമെന്ന പൂർണ്ണ സാഫല്യത്തിലേക്കാണ്. 'വചനം കാതുകളിൽകൂടെ പ്രവേശിച്ച് ബാലികയിൽ വസിച്ചു' എന്ന് ആരാധനാക്രമം സാക്ഷ്യപ്പെടുത്തുമ്പോൾ, തിരുപ്പിറവി സമ്മാനിക്കുന്ന ദൈവീകരണത്തിന് നല്ല ശ്രവണങ്ങൾ അടിസ്ഥാനമിടുന്നു. ദൈവീക സംസർഗ്ഗത്തിന് സ്വർഗ്ഗ സന്ദേശങ്ങൾ കേൾക്കപ്പെടണം. ദിവ്യമായ അറിയിപ്പുകൾ (സഖറിയ-മറിയം-ജോസഫ് എന്നീ കേൾവിക്കാർക്ക്) തിരുജനനത്തിന് മുന്നോടിയായി സംഭവ്യമായെന്ന് സുവിശേഷങ്ങൾ സാക്ഷ്യമാക്കുന്നു. ദൈവ സ്വഭാവത്തിൽ പങ്ക്ചേരാനും, ദൈവീകഛായയുടെ പൂർണ്ണത പ്രാപിക്കുവാനും തിരുജനന ആഘോഷം ഭക്തരെ ഉദ്ദീപിപ്പിക്കുന്നു.

'നമുക്ക് ബേത്‌ലെഹേം വരെ പോകാം'(ലൂക്കാ 2/15) എന്നത് തിരുപ്പിറവിയുടെ ആഹ്വാനമാണ്. കർത്താവ് നമ്മെ അറിയിച്ചതും കാണിച്ചതും നമ്മൾക്ക് ദർശിക്കാം. പുൽത്തൊട്ടിയിലേക്ക്, പവിത്രമായ ഒരു ജിജ്ഞാസ നമ്മൾക്ക് ആവശ്യമാണ്. സ്വർഗ്ഗത്തിന്റെ സന്ദേശം ഹൃദയത്തെ സ്വാധീനിക്കുകയും തീർത്ഥാടനത്തിന് ആവശ്യമായ ആത്മീയ ചിറകുകൾ സമ്മാനിക്കുകയും ചെയ്യട്ടെ. അത്യന്തികം ആനന്ദിക്കുവാനും സന്തോഷത്തിന്റെ 'കൂടാരങ്ങളാകുവാനും' പ്രസ്തുതയാഘോഷം നമ്മെ ശക്തരാക്കട്ടെ. ശിശുവിനെ കണ്ടുമുട്ടി ആരാധിക്കുകയാണ് ക്രൈസ്തവ തീർത്ഥയാത്രയുടെ കാതലെന്ന് ആരാധകർ തിരിച്ചറിയണം. ക്രിസ്തുമസ് സമ്മാനിക്കുന്ന സ്നേഹത്തിന്റെ പദ്ധതിയും ദൈവതിരുമനസ്സിലെ രഹസ്യവും ഉൾക്കൊള്ളാൻ നമ്മൾക്ക് പരിശ്രമിക്കാം. എല്ലാത്തിനെയും ശിരസ്സായ ക്രിസ്തുവിൽ ഒന്നിപ്പിക്കുവാനും സൃഷ്ടലോകം മുഴുവനെയും അവനിൽ സമന്വയിപ്പിക്കുവാനും തിരുജനനം ഭക്തരെ ആഹ്വാനം ചെയ്യുന്നു. എല്ലാം ക്രിസ്തുവിൽ പുന:സ്ഥാപിക്കുവാനും നവസൃഷ്ടിയാകുവാനും പ്രസ്തുത തിരുനാൾ ഇടയാകട്ടെ.

ഇതൊരു വാർഷികാഘോഷമല്ല; പിന്നയോ ഒരു മഹാ രഹസ്യത്തിന്റെ കാലികമായി-ഇന്ന്-സംഭവിക്കുന്ന നേർക്കാഴ്ച്ചയാണ്. വി. ലെയോ പാപ്പായുടെ ദിവ്യരാത്രിയെപ്പറ്റിയുള്ള പ്രസംഗം സ്മരണീയമാകുന്നു: 'ഓ ക്രൈസ്തവാ, നീ നിന്റെ മഹനീയത തിരിച്ചറിയു. ദൈവീക പ്രകൃതിയിൽ പങ്ക് പറ്റാൻ കഴിഞ്ഞ നീ സ്വീകാര്യമല്ലാത്ത പെരുമാറ്റത്താൽ പഴയ അധമാവസ്ഥയിലേക്ക് മടങ്ങാൻ ആഗ്രഹിക്കാതിരിക്കുക. ആരാണ് നിന്റെ ശിരസ്സെന്നും ശരീരത്തിലെ അവയവമെന്നും ഓർക്കുക. അന്ധകാര ശക്തിയിൽ നിന്നും തട്ടിയെടുക്കപ്പെട്ട് വെളിച്ചത്തിലേക്കും ദൈവരാജ്യത്തിലേക്കും കൊണ്ടുവരപ്പെട്ടവനാണ് നീ എന്നോർക്കുക' (തിരുപ്പിറവി, ഒന്നാം പ്രഭാഷണം 3,2).






കവർ സ്റ്റോറി



# നന്മയുടെ നക്ഷത്രങ്ങളുമായി ബേത്‌ലഹേമിൽ നിന്നും കാൽവരിയിലേക്ക്



റവ. ഫാ. ഗീവർഗ്ഗീസ് വലിയചാങ്ങവീട്ടിൽ

ദൈവത്തിന്റെ മനുഷ്യാവതാരത്തിന്റെ ദൈവശാസ്ത്ര വിശകലനവും ആരാധനാധിഷ്ഠിത വിചിന്തനവും ക്രിസ്തുമസ് ആത്മീയമായൊരു ആഘോഷമാക്കാൻ നമ്മെ സഹായിക്കും. ദൈവം കൂടെ വസിക്കുന്ന ആത്മീയാനുഭവം പഴയനിയമത്തിൽ ഇസ്രായേൽ ജനത്തിനുണ്ടായിരുന്നു. (മേഘം, ദീപസ്തംഭം, മന്ന, കാടപക്ഷി, വാഗ്ദാനപേടകം, പാറയിലെ ജലം) അവരുടെ ജീവിതത്തെയാകമാനം സംരക്ഷിക്കുന്നത് അവരുടെ കൂടെയുണ്ടായിരുന്ന ദൈവസാന്നിധ്യമാണ്. അതവരെ എല്ലാ ജനതകളിലും വ്യത്യസ്തരാക്കി. വിപ്രവാസകാലത്തും ദൈവസാന്നിധ്യം അവർക്ക് അന്യമായിരുന്നില്ല. എന്നാൽ ദൈവസാന്നിധ്യത്തിന്റെ സമ്പൂർണ്ണത ലോകം കണ്ടത് ബേത്‌ലഹേമിൽ മനുഷ്യനായി അവതരിച്ച യേശുവിലാണ്. "ദൈവം നമ്മോടുകൂടെ എന്നർത്ഥമുള്ള എമ്മാനുവേൽ എന്ന് അവൻ വിളിക്കപ്പെടും " മത്താ 1: 23).

**ബേത്‌ലഹേം**

ജറുസലേമിന് തെക്കുകിഴക്കു ഭാഗത്തുള്ള ഒരു ചെറിയ ഗ്രാമം. ഹെബ്രായ ഭാഷയിൽ ഇതിനർത്ഥം 'അപ്പത്തിന്റെ ഭവനം' എന്നാണ്. മരുഭൂമിയിൽ മന്നായേകി തന്റെ ജനത്തെ സംരക്ഷിച്ച ദൈവം കാലത്തികവിൽ ബേത്‌ലഹേമിൽ വന്നു പിറന്നു. പഴയനിയമത്തിൽ ദൈവസാന്നിധ്യം അദൃശ്യമായിരുന്നു. എന്നാൽ മനുഷ്യാവതാരത്തിൽ യേശുവിൻ സാന്നിധ്യം ജനത്തിന് ദൃശ്യമായി, സമീപസ്ഥമായി. യേശുവിന്റെ ജനനത്തിൽ ദൈവസാന്നിധ്യാനുഭവം അതിന്റെ പൂർണ്ണതയിൽ നമുക്ക് സംലഭ്യമായി. മനുഷ്യനെത്തേടി വന്ന ദൈവത്തെയാണ് പുൽക്കൂട്ടിൽ നാം കാണുന്നത്.

അക്കാലത്തെ ജനങ്ങൾക്ക് പ്രത്യാശ നൽകിയ എന്നാൽ അധികാരവർഗ്ഗത്തിൽ വിസ്മയവും അവിശ്വാസവും ജനിപ്പിച്ച യേശുവിന്റെ ജനനം മനുഷ്യബുദ്ധിക്ക് അതീതമായ ദൈവ പദ്ധതിയുടെ വെളിപ്പെടലായിരുന്നു. യേശുവിന്റെ ജനനം വിളിച്ചറിയിക്കുന്ന അനേകം പ്രതീകങ്ങൾ പ്രകൃതിയിലും ആകാശത്തും ഉദിച്ചു. ഇവിടെ ഉദിച്ചുയർന്ന നക്ഷത്രം മിശിഹായെക്കുറിച്ചുള്ള ബാലാമിന്റെ പ്രവചനം അനുസ്മരിപ്പിക്കുന്നു. "യാക്കോബിൽ നിന്ന് ഒരു നക്ഷത്രം ഉദിക്കും. ഇസ്രായേലിൽ നിന്ന് ഒരു ചെങ്കോൽ ഉയരും (സംഖ്യ 24:17). വാനിലുയർന്ന നക്ഷത്രത്തെ ദൈവപുത്രന്റെ അടയാളമായവർ മനസ്സിലാക്കി, "ഞങ്ങൾ കിഴക്ക് അവന്റെ നക്ഷത്രം കണ്ട് അവനെ ആരാധിക്കാൻ വന്നിരിക്കുകയാണെന്ന്" ജ്ഞാനികൾ പറയുന്നത് (മത്താ 2:2) അതുകൊണ്ടാണ്. നന്മയുടെ നക്ഷത്രങ്ങളെല്ലാം ദൈവസാന്നിധ്യത്തിന്റെ അടയാളങ്ങളാണ്. അവ പ്രത്യാശ പകരുന്നവയാണ്. നമ്മിൽ പ്രതീക്ഷയുണർത്തുന്ന ദിവ്യതേജസ്സാണ്.





**പ്രകാശം മങ്ങുന്ന നക്ഷത്രങ്ങൾ**

നക്ഷത്രത്തെക്കുറിച്ച് കേട്ടപ്പോൾ ഹേറോദേസ് രാജാവ് അസ്വസ്ഥനായി. ദൈവസാന്നിധ്യത്തിൽ അസ്വസ്ഥരാകുന്നവരുടെ പ്രതീകമാണ് രാജാവ്. നന്മയ്ക്കു നിറം മങ്ങുന്ന കാലമാണിത്. അത്തരം നക്ഷത്രങ്ങളെ ക്രമേണ ഇല്ലാതാക്കാനുള്ള ശ്രമമാണെവിടയും. നമ്മിൽ സംഭവിക്കുന്ന ആത്മീയ ജീർണ്ണതയും മൂല്യാപചയവും നമ്മിലെ വെളിച്ചത്തെ ഇല്ലാതാക്കുന്നു. തിന്മ ശക്തി പ്രാപിക്കുന്ന ഇക്കാലത്ത് നമുക്കു ചുറ്റും അന്ധകാരം വർദ്ധിക്കുകയാണ്. ആത്മീയത നഷ്ടപ്പെട്ട ആരവങ്ങളും ആഘോഷങ്ങളുമാണ് നമുക്കിഷ്ടം. ദൈവസാന്നിധ്യാവബോധം നമ്മിലിന്ന് അന്യമായിപ്പോകുന്നു. എല്ലാറ്റിനോടും നിസംഗത പുലർത്തുന്ന നമ്മൾ അനുദിനം കൂടുതൽ സ്വാർത്ഥരാകുന്നു. സ്നേഹവും ആത്മാർത്ഥതയും അങ്ങനെ നഷ്ടപ്പെടുത്തി. ലഹരിയും മൂല്യശോഷണവും സാമൂഹ്യബന്ധങ്ങളിലും വ്യക്തികളിലും തകർച്ചയ്ക്ക് കാരണമാകുന്നു. അധികാരാധിപത്യത്തിൽ തീർക്കുന്ന കാപട്യത്തിന്റെ മാസ്മരികലോക ലോകത്തിൽ, ജീവിക്കാനുള്ള അവകാശംപോലും നിഷേധിക്കപ്പെടുന്നു. കാലാവസ്ഥാ വ്യതിയാനത്തിന്റെ ദുരന്തങ്ങൾ ഏറ്റുവാങ്ങുന്ന ദരിദ്രരായ അനേകായിരങ്ങളുടെ ജീവനും നിലനിൽപ്പും സമ്പന്നലോകം നിസ്സാരമാക്കി വിസ്മരിക്കുന്നു.

സ്വാർത്ഥനേട്ടങ്ങൾക്കും സ്വജനപക്ഷപാതത്തിനും വേണ്ടി നിയമങ്ങൾ വ്യാഖ്യാനിച്ച് സ്വന്തം പ്രവൃത്തികളെ ന്യായീകരിക്കുന്ന ഉത്തരവാദിത്തപ്പെട്ടവർ അഴിമതിയും അരാജകത്വവും സൃഷ്ടിക്കുന്നു. മദ്യം എന്ന മഹാവിപത്തിന്റെ ലഭ്യത വർദ്ധിപ്പിച്ച് മദ്യവിരുദ്ധ പ്രവർത്തനങ്ങൾക്ക് ആഹ്വാനം നൽകുന്ന അധികാരികൾ മരണത്തിന്റെ മൊത്തവ്യാപാരികളാണ്. വെർചൽ ലോകത്ത് ജീവിക്കാൻ ഇഷ്ടപ്പെടുന്ന ഇന്നത്തെ തലമുറയ്ക്ക് യാഥാർത്ഥ്യബോധം നഷ്ടമാകുന്നു. സ്നേഹത്തെ വെറും ലൈംഗികാസക്തിയായി കണ്ട് അതിന്റെ തന്മയീഭാവങ്ങളോടെ ത്യാഗവും വിശുദ്ധിയും അവഗണിക്കുന്നു. സ്നേഹിക്കുന്നവരുടെ ജീവനെടുക്കുന്ന പ്രണയപകകളും കൊലപാതകങ്ങളും വർദ്ധിക്കുമ്പോൾ സ്നേഹം സമ്മാനമായി തന്ന ക്രിസ്തുമസ് നമ്മിലുണർത്തുന്ന നവോന്മേഷവും പുത്തൻ കാഴ്ചപ്പാടും ആത്മീയതയും നാം തിരിച്ചറിയണം. പ്രകാശം മങ്ങുന്ന നക്ഷത്രങ്ങൾ വഴികാട്ടാതെ വരുമ്പോൾ മുമ്പോട്ടുള്ള യാത്ര ഏറെ ദുഷ്കരമാകുന്നു. രക്ഷകനെത്തേടിയുള്ള യാത്രയിൽ വഴിതെറ്റി രാജകൊട്ടാരത്തിലെത്തിയ ജ്ഞാനികളെപ്പോലെ നമുക്കും വഴിതെറ്റിപ്പോയെന്നുവരാം.

**ക്രിസ്തുമസ് ആത്മീയതയുടെ ആഘോഷം**

ബേത്‌ലഹേമിൽ പിറന്ന ദൈവപുത്രനെ അന്ധകാരത്തിൽ ഉദിച്ചുയർന്ന പ്രകാശമെന്നും മരണനിഴലിൽ കഴിഞ്ഞവർക്കായി തെളിഞ്ഞ ദീപ്തിയെന്നും (മത്താ 4:16) സുവിശേഷകൻ സാക്ഷ്യപ്പെടുത്തുമ്പോൾ എല്ലാത്തരത്തിലുമുള്ള അന്ധകാരത്തിലായൊരു ജനതയുടെ ജീവിതത്തിലേക്ക് പ്രതീക്ഷയായി ദൈവപുത്രൻ വീണ്ടും വരികയാണ്. അങ്ങനെയെങ്കിൽ ആലസ്യം വിട്ടുണരാനുള്ള ആഹ്വാനമാണ് ക്രിസ്തുമസ് നൽകുന്നത്. 'Lord I Need You' എന്ന പാട്ടൊരു ഓർമ്മ



പ്പെടുത്തലാണ്- ദൈവമേ എനിക്കു നിന്നെ വേണം, നീയില്ലെങ്കിൽ ഞാൻ വീണുപോകും, നീയാണെന്റെ ഹൃദയത്തെ നയിക്കുന്നവൻ-മനോഹരമായ ഈ ഗാനത്തിന്റെ വരികൾ പ്രതീക്ഷയോടെ ദൈവത്തെ വരവേൽക്കാനാണ് നമ്മോടാവശ്യപ്പെടുന്നത്.

ആദിമാതാപിതാക്കളുടെ അനുസരണക്കേടിലൂടെ പാപവും മരണവും മനുഷ്യജീവിതത്തിലെത്തി. അന്നുമുതൽ രക്ഷകനുവേണ്ടിയുള്ള കാത്തിരിപ്പും ആരംഭിച്ചു. കൂടെ നടന്ന ദൈവം അദൃശ്യനായപ്പോൾ പ്രവാചകന്മാരിലൂടെയും ന്യായാധിപന്മാരിലൂടെയും ദൈവമനുഷ്യ സംസർഗ്ഗം അനസ്യൂതം തുടർന്നു. അവർ ദൈവഹിതത്തിന്റെയും വചനത്തിന്റെയും പ്രഘോഷകരായി ഇസ്രായേൽ ജനത്തെ നയിച്ചു. ജനങ്ങളിൽ പാപബോധമുളവാക്കി തിന്മയെ ഉപേക്ഷിക്കാൻ നിരന്തരം ആവശ്യപ്പെട്ടു. ദൈവത്തെ മറുതലിച്ച് പാപവഴിയിലൂടെ നടന്നപ്പോൾ ദൈവസ്നേഹത്തെ ഓർമ്മപ്പെടുത്തി വീണ്ടും അവരെ തിരികെ ദൈവത്തിലേക്കടുപ്പിച്ചു. സമൂഹത്തിൽ നിലനിന്ന അനാചാരങ്ങളും അസമത്വങ്ങളും ദുഷ്ടതയും അവസാനിപ്പിക്കാൻ ആവർത്തിച്ച് പറഞ്ഞ് ഹൃദയപരിവർത്തനത്തിന് വഴിയൊരുക്കി. ജീവിതത്തിൽ പിന്തുടർന്ന തെറ്റുകൾ തിരുത്താനും മൂല്യാവബോധത്തിൽ സംഭവിച്ച ജീർണ്ണതകൾ പരിഹരിക്കാനും ധീരതയോടെ സംസാരിച്ച പ്രവാചകന്മാർ ദൈവപുത്രനെ സ്വീകരിക്കാൻ മനുഷ്യരെ ഒരുക്കുകയായിരുന്നു.

ആത്മീയത നഷ്ടപ്പെടുന്ന ആഘോഷമായി ക്രിസ്തുമസ് മാറുന്ന ഈ കാലത്ത് മനുഷ്യാവതാര രഹസ്യം അർത്ഥവത്തായി ആഘോഷിക്കാൻ ഇത്തരത്തിലുള്ള മുന്നൊരുക്കങ്ങൾ ആവശ്യമാണ്. ആഘോഷങ്ങളുടെ എണ്ണത്തിലും രീതിയിലും വ്യത്യസ്തത പുലർത്തി കോലാഹലങ്ങളുടെയും കച്ചവടതാല്യപര്യത്തോടെയും ഉത്സവമായും ക്രിസ്തുമസ് മാറുമ്പോൾ അതിന്റെ ആത്മീയമാനം അവഗണിക്കപ്പെടുന്നു. സ്വയം ശൂന്യവൽക്കരിച്ച ദൈവപുത്രന്റെ ജനനം ഭൗതികസമൃദ്ധിയുടെ അലയടികളായി ഉയരുന്നു.




സ്നേഹമാണ് ദൈവത്തെ മനുഷ്യപുത്രനായി പിറക്കാൻ പ്രേരിപ്പിച്ചതെങ്കിൽ ഇന്നത്തെ ക്രിസ്തുമസ് പലപ്പോഴും സ്നേഹരാഹിത്യത്തിന്റെ പൊള്ളയായ ആവിഷ്ക്കാരമാകുന്നു. 25 ദിവസത്തെ നോമ്പും ഉപവാസവും മാത്രമായി നമ്മുടെ ഒരുക്കങ്ങൾ നാം ചുരുക്കുന്നു. ക്രിസ്തുമസ് ദിനം കഴിയുമ്പോൾ അവ അവസാനിപ്പിക്കും. ആവർത്തന വിരസതയിൽ ആത്മീയത നഷ്ടമാക്കി ക്രിസ്തുമസിനെ മറ്റ് ആഘോഷങ്ങളിലൊന്നായി നാമെല്ലാം കാണുന്നു. ചിലയവസരങ്ങളിൽ നമ്മൾപോലും മനുഷ്യാവതാര രഹസ്യം മനസ്സിലാക്കാതെ ഒരു പാതിരാ വി. കുർബാനയിൽ സംബന്ധിച്ച് ആഘോഷങ്ങളുടെ ആരവങ്ങളിലേക്കും മയക്കത്തിലേക്കും വഴുതിവീഴുന്നു. വഴിതെറ്റി രാജാവിന്റെ കൊട്ടാരത്തിലെത്തിയവർ രക്ഷകനെ കണ്ട് മറ്റൊരു വഴിയെ സ്വദേശത്തേക്കു മടങ്ങിയെന്ന് (മത്താ 1: 12) വചനം പറയുമ്പോൾ ക്രിസ്തുമസിൽ ദൈവപുത്രനെ കണ്ടിട്ട് വന്നവഴിയെ തന്നെ തിരികെപ്പോകുന്നു. 'വഴിമാറിപ്പോയെന്നത്' ജീവിതശൈലിയിലും കാഴ്ചപ്പാടിലും വരേണ്ട മാറ്റത്തിന്റെ സൂചനയാണ്. ഓരോ ക്രിസ്തുമസും ഒരു മരണവും പുനർജനനവുമാണ്. നമ്മിലെ പഴയ മനുഷ്യനും മനോഭാവങ്ങളും മരിക്കണം. T. S. എലിയട്ടിന്റെ 1927–ലെ 'Journey of the Magi' എന്ന കവിത സംക്ഷിപ്തമായി അവതരിപ്പിക്കുന്നത് യേശുവിനെ സന്ദർശിക്കുന്ന മൂന്നു ജ്ഞാനികളെയാണ്. ആത്മീയമായ പുനർജനനത്തിന്റെ വേദന അനുഭവമാക്കുന്ന കവിതയാണിത്. സാങ്കൽപ്പിക രചനാരീതിയിൽ എഴുതപ്പെട്ടതാണ്. അപരിചിതമായ വഴികളിലൂടെ ദുഷ്കരമായ യാത്ര ചെയ്ത് എത്തുന്ന ജ്ഞാനികൾ ഈ ആത്മീയമായ പുനർജനനത്തെ സൂചിപ്പിക്കുന്നു. യേശുവുമായി കണ്ടുമുട്ടുമ്പോൾ നമ്മിൽ സംഭവിക്കേണ്ടതാണിത്. പുത്തൻ കാഴ്ചപ്പാടുകളും മൂല്യങ്ങളും ഉള്ളവരായി വീണ്ടും ജനിക്കണം. ഇത്തരത്തിലുള്ള അനേകം വ്യക്തികളെ സുവിശേഷത്തിൽ നാം കാണുന്നുണ്ട്. (സക്കേവൂസ്, പാപിനിയായ സ്ത്രീ, ചുങ്കക്കാരൻ മത്തായി, മീൻപിടിക്കുന്ന പത്രോസും കൂട്ടുകാരും, സാവൂൾ എന്ന പൗലോസ്).



**ക്രിസ്തുമസ് കാലമല്ല, ജീവിതമാണ്**
(Not a season but a life)

ദൈവപുത്രന്റെ മനുഷ്യാവതാരം എല്ലാ ദിവസവും നമ്മിൽ യാഥാർത്ഥ്യമാകേണ്ട രക്ഷാകരകർമ്മമാണ്. ഓരോ ക്രിസ്തുമസിനുശേഷവും ദൈവത്തെ വരവേൽക്കാനുള്ള ഒരുക്കമായിരിക്കണം നമ്മുടെ ജീവിതം. വചനിപ്പു കാലത്തിൽ സുവിശേഷം നമുക്ക് പരിചയപ്പെടുത്തുന്ന വ്യക്തികളെല്ലാം ദീർഘനാളായി ദൈവത്തിന്റെ ഇടപെടലിനായി ഒരുക്കത്തോടെ കാത്തിരിക്കുന്നവരാണ്. ദൈവസന്നിധിയിൽ നീതിനിഷ്ടരും, കർത്താവിന്റെ കല്പനകളും പ്രമാണങ്ങളും കുറ്റമറ്റവിധം പാലിച്ചിരുന്നവരുമായ സഖറിയായും എലിസബത്തും (ലൂക്കാ 1:6) ദൈവകൃപനിറഞ്ഞ മറിയം (ലൂക്കാ 1: 28) നീതിമാനനായ ജോസഫും (മത്താ 1:19). ഇവരെല്ലാം ദൈവഹിതം അനുവർത്തിച്ചവരാണ്. വചനാനുസൃതം ജീവിക്കാൻ തയ്യാറായപ്പോൾ അനുഗ്രഹസമൃദ്ധി അവർക്കൊക്കെ ലഭിക്കുന്നു.

ജീവിതകാലം മുഴുവൻ ദൈവനീതി ജീവിതത്തിൽ അർത്ഥവത്തായി ജീവിക്കുമ്പോൾ ദൈവപുത്രന്റെ ജനനം ഓരോ ദിവസവും നമ്മിൽ സംഭവിക്കും. വി.കുർബാനയിലൂടെ യേശു നമ്മിൽ കൗദാശികമായി ഇടം കണ്ടെത്തുമ്പോൾ അത് തിരുപ്പിറവിയുടെ അനുഭവമാകുന്നു. അങ്ങനെയെങ്കിൽ ക്രിസ്തുമസ് ആത്മീയാനുഭവത്തിന്റെ ആഘോഷമാകാനുള്ള ആദ്യപടി ദൈവഹിതം അനുസരിച്ച് ജീവിക്കുക എന്നതാണ്. അങ്ങനെ മനസിലെ അന്ധതയകറ്റി വിശുദ്ധിയോടെ ജീവിക്കുമ്പോൾ നമ്മുടെ ഹൃദയങ്ങൾ പുൽക്കൂടുകളാകും.

സ്വന്തം സുരക്ഷിത ഇടങ്ങൾ വിട്ടിറങ്ങി രക്ഷകനെ കണ്ടെത്താനുള്ള അവസരമാണ് ക്രിസ്തുമസ്. ആട്ടിടയരെപ്പോലെയും ജ്ഞാനികളെപ്പോലെയും നാമും അന്വേഷിച്ചിറങ്ങണം. ജീവിതനൊമ്പാരങ്ങൾക്കും നഷ്ടങ്ങൾക്കും മനസ്സ് തകർന്ന് ഭയപ്പെട്ട് നിൽക്കുന്ന നമ്മുടെ സഹോദരങ്ങളെ തിരക്കിയിറങ്ങണം. അവർക്ക് അപ്പമായി മാറണമീ ക്രിസ്തുമസിൽ. സ്നേഹിതനുവേണ്ടി ജീവനർപ്പിക്കുന്നതിനേക്കാൾ മഹത്തായ സ്നേഹമില്ലെന്നു പറഞ്ഞ ഈശോയെപ്പോലെ നമുക്കും നമ്മുടെ സഹോദരങ്ങളെ സ്നേഹിക്കാം. ബേത്ലഹേമിൽ തുടങ്ങി കാൽവരിയിലേക്കുള്ള ഈ യാത്രയിൽ അനേകർക്ക് ജീവൻ നിലനിർത്താനുള്ള അപ്പമായി നമുക്ക് മാറാം. ദൈവസാന്നിധ്യം അനുഭവവേദ്യമാക്കുന്ന നന്മയുടെ നക്ഷത്രങ്ങളായി നമുക്കും ജ്വലിച്ചു നിൽക്കാം, ഈ ക്രിസ്തുമസ് നാളിൽ.






# ദൈവം ഇമ്മാനുവേലായത് എന്തിന് !





റവ. ഫാ. ഷീൻ പാലക്കുഴി

1995 ൽ അമേരിക്കയിലെ ഒരു കാർഗോ കമ്പനിയുടെ ഒരു ചെറു ചരക്കു വിമാനം പസഫിക് സമുദ്രത്തിനു മുകളിലൂടെ മലേഷ്യയിലേക്കു പറക്കുകയാണ്. യാത്രയ്ക്കിടെ അതിശക്തമായ കൊടുങ്കാറ്റിൽ പെട്ട് വിമാനം ജനവാസമില്ലാത്ത ഒരു ദ്വീപിനു സമീപം ഉൾക്കടലിൽ തകർന്നു വീഴുകയാണ്. ചരക്കു വിമാനമായതുകൊണ്ട് യാത്രക്കാരില്ല. ജീവനക്കാർ മാത്രമേ വിമാനത്തിൽ ഉണ്ടായിരുന്നുള്ളൂ. വാർത്താവിനിമയ സംവിധാനങ്ങളൊക്കെ പരിമിതമായിരുന്നതുകൊണ്ട് അപകടത്തെക്കുറിച്ച് പുറംലോകമറിയാൻ ഏറെ വൈകി. വിമാനത്തിലുണ്ടായിരുന്ന എല്ലാവരും മരണപ്പെട്ടു എന്ന് എല്ലാവരും കരുതി. പക്ഷെ ഒരാൾ മാത്രം ആ അപകടത്തിൽ നിന്ന് അദ്ഭുതകരമായി രക്ഷപെട്ടു.

ഇത് 2000 ൽ പുറത്തിറങ്ങിയ 'Cast Away' എന്ന അമേരിക്കൻ മൂവിയുടെ കഥയാണ്. ഒരു മനുഷ്യന്റെ ഒറ്റപ്പെടലിന്റേയും അതിജീവനത്തിന്റേയും കഥ പറയുന്ന സിനിമയാണത്. സിനിമയുടെ മുഴുവൻ കഥയല്ല പറയുന്നത്. ഒരു മനുഷ്യന്റെ ഒറ്റപ്പെടലിന്റെ പ്രത്യേകത ചൂണ്ടിക്കാണിക്കുന്നു എന്നേയുള്ളൂ. പ്ലെയിൻ അപകടത്തിൽ കടലിലേക്കു വീണ മനുഷ്യരിൽ ഒരാൾ - ഒരു ലൈഫ് ജാക്കറ്റ് ഉപയോഗിച്ച് രക്ഷപെട്ട് വിജനമായ ഒരു ദ്വീപിൽ ചെന്നു പറ്റുന്നു. ഒരു മനുഷ്യൻ പോലും അവിടെയില്ല. അയാൾ അവിടെ ജീവിക്കാൻ തുടങ്ങുന്നു. പ്രകൃതിയോടും കടലിനോടും കാലാവസ്ഥയോടും മല്ലിട്ട് ആദി മനുഷ്യരെപ്പോലെ നാലു വർഷം അയാളവിടെ ജീവിക്കുന്നു. ഒരു മനുഷ്യന്റെ അടിസ്ഥാന






ആവശ്യങ്ങളെല്ലാം – ആഹാരം വസ്ത്രം പാർപ്പിടം എല്ലാം അയാൾക്ക് നിഷേധിക്കപ്പെടുന്നു. രോഗങ്ങൾ അയാളെ വലയ്ക്കുന്നു. മൽസ്യം പച്ചയ്ക്കു തിന്നേണ്ടി വന്നു. ഉപജീവന ശ്രമങ്ങൾക്കിടയിൽ അയാൾക്കു മുറിവേൽക്കുന്നു.

പക്ഷെ നാം ശ്രദ്ധിക്കേണ്ട ഒരു കാര്യം അയാളെ ഏറ്റവും കൂടുതൽ വേദനിപ്പിക്കുന്നത് ഈ പരിമിതികളൊന്നുമല്ല, മറിച്ച് അയാൾ ഒറ്റയ്ക്കാണെന്നുള്ളതാണ് അയാളുടെ ഏറ്റവും വലിയ വേദന. ഒന്നു മിണ്ടാൻ, ഒന്നു ചിരിക്കാൻ, തന്റെ ഇമോഷൻസ് പ്രകടിപ്പിക്കാൻ ഒറ്റ മനുഷ്യനില്ല. ഫോണില്ല, ടെലിവിഷനില്ല, യാതൊരു കമ്യൂണിക്കേഷൻ മാർഗ്ഗങ്ങളുമില്ല. തന്റെ ദുരിത പൂർണ്ണമായ ഏകാന്തതയിൽ അയാൾ ആശ്വാസം കണ്ടെത്തിയത് എങ്ങനെയാണെന്നറിയാമോ? അതൊരു കൗതുകമുണർത്തുന്ന കാര്യമാണ്.

ഇടയ്ക്കെപ്പഴോ കല്ലും തടിയുമൊക്കെ കുട്ടിയുരസി തീയുണ്ടാക്കാൻ ശ്രമിച്ചപ്പോൾ അയാളുടെ കൈപ്പത്തിക്കു മുറിവേറ്റിരുന്നു. മുറിവേറ്റ ദേഷ്യത്തിന് കയ്യിൽ കിട്ടിയതൊക്കെ അയാൾ വലിച്ചെറിഞ്ഞു. അക്കൂട്ടത്തിൽ വെള്ള നിറമുള്ള ഒരു വോളിബോളുമുണ്ടായിരുന്നു. വലിച്ചെറിഞ്ഞപ്പോൾ ചോര പുരണ്ട അയാളുടെ കൈപ്പത്തി അതിൽ പതിഞ്ഞു. അതു കണ്ടപ്പോൾ അയാൾക്കൊരു കൗതുകം തോന്നി. അയാളതെടുത്ത് അതിൽ കണ്ണും മൂക്കുമൊക്കെ വരച്ചു വച്ചു. തലയുടെ ഭാഗത്ത് കുറച്ച് ഉണക്കപ്പുല്ലും പിടിപ്പിച്ചു. അതിനെ ഒരു കമ്പിൽ കുത്തി നിർത്തി. പിന്നീട് ഒരു മനുഷ്യനോടെന്ന പോലെ അതിനോടു സംസാരിക്കാൻ തുടങ്ങി. അതിനോടു കരയാനും ചിരിക്കാനും ദേഷ്യപ്പെടാനും ഒക്കെ തുടങ്ങി. ഒരു സുഹൃത്തിനെയെന്ന പോലെ അതിനെ കരുതാൻ തുടങ്ങി. പോകുന്നിടത്തൊക്കെ അതിനെ കൊണ്ടുപോകാൻ തുടങ്ങി.

അയാൾക്കു മാനസിക സമനില തെറ്റിയോ എന്ന് നമുക്കു സംശയം തോന്നാം. കടുത്ത എകാന്തതയെ, ഒറ്റപ്പെടലിനെ അതിജീവിക്കാൻ അയാൾ കണ്ടെത്തിയ മാർഗ്ഗമാണത്. കാരണം ഒറ്റപ്പെടൽ മനുഷ്യന് അത്രമേൽ ദുസ്സഹമാണ്. പ്രകൃത്യാ മനുഷ്യൻ ഒരു സമൂഹ ജീവികൂടിയാണല്ലോ!

ഒടുവിൽ നാലു വർഷങ്ങൾക്കു ശേഷം ഒരു കപ്പൽ അയാളെ രക്ഷപെടുത്തി നാട്ടിലെത്തിച്ചു. അപ്പോഴേക്കും അയാളുടെ ബന്ധുക്കളെല്ലാം അയാൾ മരിച്ചു പോയെന്നു വിധിയെഴുതി കഴിഞ്ഞിരുന്നു. അയാളുടെ അയാൾ വിവാഹം കഴിക്കാനിരുന്ന പെൺകുട്ടി മറ്റൊരു കുടുംബത്തിന്റെ ഭാഗമാവുകയും ചെയ്തു. സത്യത്തിൽ ആ ചുറ്റുപാടിൽ അയാളൽപ്പം അധികപ്പറ്റായതുപോലെ. അയാളുടെ ഒറ്റപ്പെടലിന് രണ്ടു

തലങ്ങളുണ്ട്. ആരുമില്ലാത്ത ദ്വീപിൽ അയാൾ ഒറ്റയ്ക്കായിരുന്നു. എന്നാൽ എല്ലാവരുമുള്ള നാട്ടിലും അയാൾ ഒറ്റയ്ക്കാവുന്നു.

എമ്മാനുവേൽ എന്ന വാക്കിന്റെ പ്രസക്തി ഇവിടെയാണ്. ഒറ്റയ്ക്കായിപ്പോകുന്ന മനുഷ്യരുടെ നൊമ്പരത്തിന് ദൈവം നൽകുന്ന ഉത്തരമാണ് എമ്മാനുവേൽ – ദൈവം നമ്മോടു കൂടെ. ദൈവത്തിനു നമ്മോടു പറയാനുള്ള വലിയ ആശ്വാസത്തിന്റെ, കരുതലിന്റെ, ബലപ്പെടുത്തലിന്റെ വാക്കാണ് എമ്മാനുവേൽ. ഞാൻ നിന്റെ കൂടെയില്ലേ! ഇതിനേക്കാൾ വലുതായി ഇനിയെന്തു വേണം. ക്രിസ്മസ് ഈ സാന്ത്വനത്തിന്റെ തിരുനാളാണ്. ഒരു നിമിഷം പോലും ഒറ്റയ്ക്കായിപ്പോകാൻ അനുവദിക്കാത്ത സ്നേഹത്തിന്റെ തിരുനാൾ.



### സാർവത്രിക സഭയിലെ വേദപാരംഗതർ

# വിശുദ്ധ ജെറോം



റവ. ഡോ. മാത്യു ചാർത്താക്കുഴിയിൽ

**ആമുഖം**

ദൈവദാനമായി തനിക്ക് ലഭിച്ച ജീവിതം മുഴുവൻ ദൈവവചന സേവനത്തിനും ധ്യാനത്തിനും പരിപാലനത്തിനുമായി ചിലവഴിച്ച വേദപാരംഗതനാണ് സ്ട്രിഡോണിലെ വി. ജെറോം. പാശ്ചാത്യ സഭയിൽ ഒരു സഹസ്രാബ്ദത്തിലധികം വി. ജെറോമിന്റെ ലത്തീനുള്ള "വുൾഗാത്ത" സഭയുടെ ഔദ്യോഗിക ബൈബിൾ പരിഭാഷയായി അംഗീകരിക്കപ്പെട്ടിരുന്നു. ദൈവവചന പഠനത്തിലൂടെ മാത്രമേ ക്രിസ്തുവിനെ ആഴത്തിൽ അറിയാൻ സാധിക്കൂ എന്ന് അദ്ദേഹം ആത്മാർത്ഥമായി വിശ്വസിക്കുകയും വിശുദ്ധ ഗ്രന്ഥ വിവർത്തനം തന്റെ ജീവിത നിയോഗമായി തിരിച്ചറിയുകയും ചെയ്തു. "ദൈവവചനത്തെക്കുറിച്ചുള്ള അജ്ഞത ക്രിസ്തുവിനെക്കുറിച്ചുള്ള അജ്ഞത" എന്ന് അദ്ദേഹം ലോകത്തോട് വിളിച്ചു പറഞ്ഞു. ഈ കുറവ് പരിഹരിക്കുന്നതിന് വി. ജെറോം പരിശ്രമിച്ചതിന്റെ ഫലമായി അനേകർക്ക് തിരുവചന പാരായണത്തിലൂടെയും പഠനത്തിലൂടെയും ക്രിസ്തുവിനെ അറിയുന്നതിനും വ്യക്തിപരമായി ബന്ധം സ്ഥാപിച്ചെടുക്കുന്നതിനും സാധിച്ചു.

ജെറോം ജീവിച്ചിരുന്ന കാലഘട്ടത്തിൽ ദൈവവചനം പ്രധാനമായും റോമൻ സാമ്രാജ്യത്തിലെ മിക്കവർക്കും അന്യമായിരുന്ന ഗ്രീക്ക് ഭാഷയിലൂടെ സംവേദനം ചെയ്യപ്പെടുകയായിരുന്നു. തന്റെ ലത്തീൻ പരിഭാഷയിലൂടെ സഭയിൽ വിപ്ലവാത്മകമായ മാറ്റങ്ങളാണ് അദ്ദേഹം കൊണ്ടുവന്നത്. വി. ജെറോമിന്റെ ഈ സംഭാവനകളെ മാനിച്ചുകൊണ്ട് ബെനഡിക്റ്റ് പതിനഞ്ചാമൻ മാർപാപ്പ ജെറോമിന്റെ ആയിരത്തി അഞ്ഞൂറാം ചരമ വാർഷികത്തിന് ഇറക്കിയ "സ്പിരിത്തൂസ് പരാക്ലിത്തൂസ്" എന്ന ചാക്രിക ലേഖനത്തിൽ സഭയിലെ "ഏറ്റം വലിയ വേദപാരംഗതൻ" എന്നാണ് അദ്ദേഹത്തെ വിശേഷിപ്പിച്ചിരിക്കുന്നത്. വി. ജെറോമിന്റെ ജീവിത കഥ തിരുവചനത്തെ സ്നേഹിക്കാനും




പഠിക്കാനും അതുവഴി ദൈവവുമായി കൂടുതൽ അടുക്കാനും നമ്മെയും പ്രേരിപ്പിക്കുന്നതാണ്.

**ജനനം, ബാല്യകാലം**

എവുസേബിയസ് സൊഫ്രോണിയൂസ് ഹിറോണിമൂസ് എന്ന വി. ജെറോം എ.ഡി. 347-ൽ ദൽമാത്തിയ പ്രദേശത്തുള്ള സ്ട്രിഡോൺ എന്ന ഗ്രാമത്തിൽ ജനിച്ചു. ''ഹിറോണിമൂസ്'' എന്ന ഗ്രീക്ക് വാക്കിന്റെ അർത്ഥം "ദിവ്യനാമധാരി", "ഭക്തൻ" എന്നൊക്കെയാണ്. ആധുനിക ക്രൊയേഷ്യ-സ്ലൊവേനിയ രാജ്യങ്ങൾ ഉൾപ്പെടുന്ന റോമൻ സാമ്രാജ്യത്തിലെ തന്ത്രപ്രധാനമായ ഒരു പ്രദേശമായിരുന്നു ദൽമാത്തിയ. ഇന്തോ-യൂറോപ്യൻ പാരമ്പര്യത്തിലുള്ള ഇല്ലിരിയൻ വംശജർ അധിവസിച്ചിരുന്ന ഒരു ദേശമായിരുന്നു ഇത്. ജെറോമിന്റെ രചനകളിൽ തന്റെ പിതാവിന്റെ പേര് എവുസേബിയസ് എന്നാണെന്നും താൻ ദൽമാത്തിയ-പന്നോണിയ പ്രദേശത്തെ സ്ട്രിഡോണിൽ നിന്നുള്ള ആളാണെന്നും രേഖപ്പെടുത്തിയിട്ടുണ്ട്. ആറാം നൂറ്റാണ്ടിൽ ഗോത്തിക്ക് വംശജർ ഈ പ്രദേശങ്ങൾ കീഴ്പ്പെടുത്തിയതിന് ശേഷം സ്ട്രിഡോൺ നഗരം പൂർണ്ണമായും നശിപ്പിച്ചു കളഞ്ഞതിനാൽ ഇന്ന് അങ്ങനെ ഒരു പട്ടണം നിലവിലില്ല. ജെറോമിന്റെ നാമം ഈ പ്രദേശത്തോട് ചേർക്കപ്പെട്ടിട്ടില്ലായിരുന്നെങ്കിൽ സ്ട്രിഡോൺ ചരിത്രരേഖകളിൽ നിന്നും നിത്യമായി അപ്രത്യക്ഷമാകുമായിരുന്നു.

അനേകം സേവകന്മാരും അടിമകളും ഒക്കെ ഉണ്ടായിരുന്ന സമ്പന്നമായ കുടുംബമായിരുന്നു ജെറോമിന്റേത്. വേലക്കാരുടെ വാസസ്ഥലങ്ങളിൽ ഒക്കെ ഓടി നടന്നു കുസൃതികൾ കാട്ടിയതിനെക്കുറിച്ചും അവധിക്കാലം വിവിധ സ്ഥലങ്ങളിൽ ചിലവഴിച്ചതിനെക്കുറിച്ചുമൊക്കെ ജെറോം എഴുതിയിട്ടുണ്ട്. തനിക്ക് വളരെ അടുപ്പമുണ്ടായിരുന്ന വല്യമ്മയുടെ ചാരേനിന്നും തന്നെ ബലമായി സ്കൂളിൽ പിടിച്ചുകൊണ്ട് പോയിരുന്നതായും കൊച്ചുകുട്ടികൾക്ക് പോലും അദ്ധ്യാപകർ വലിയ ശിക്ഷ നൽകിയിരുന്നതായും അദ്ദേഹം പറയുന്നു. ഇത്തരത്തിലുള്ള വിദ്യാഭ്യാസ രീതി അക്കാലത്തു സാധാരണമായിരുന്നു. വി. അഗസ്തീനോസും അദ്ധ്യാപകർ കഠിനമായ ശിക്ഷ നൽകിയാണ് കുട്ടികളെ പരിശീലിപ്പിച്ചിരുന്നതെന്ന് എഴുതിയിട്ടുണ്ട്. പൗളീനിയാനുസ് എന്ന ഒരു ഇളയ സഹോദരനും ജെറോം പേര് പറഞ്ഞിട്ടില്ലാത്ത ഒരു സഹോദരിയും അദ്ദേഹത്തിന് ഉണ്ടായിരുന്നു. ഇവർക്ക് രണ്ടുപേർക്കും ജെറോമുമായി വലിയ പ്രായവ്യത്യാസവും ഉണ്ടായിരുന്നു.

**റോമിലെ പഠനം**

അന്നത്തെ പെരുമയുള്ളതും ഉന്നതവുമായ പഠനകേന്ദ്രം റോമാ നഗരമായിരുന്നു. ഭരണപരമായ മേഖലകളിൽ മികച്ച ഉദ്യോഗം കാംക്ഷിച്ചിരുന്നവരും വിദ്യാഭ്യാസ മേഖലകളിൽ വ്യക്തിമുദ്ര പതിപ്പിക്കാൻ ആഗ്രഹിച്ചവരും റോമൻ പഠനം സ്വപ്നം കണ്ടിരുന്നു. എന്നാൽ പല മാതാപിതാക്കൾക്കും തങ്ങളുടെ മക്കളെ റോമിലയച്ചു ഉന്നതവിദ്യാഭ്യസം നൽകുന്നതിനുള്ള ശേഷിയുണ്ടായിരുന്നില്ല. ജെറോമിന്റെ പിതാവിന് തന്റെ മകന്റെ റോമൻ വിദ്യാഭ്യാസ ചിലവുകൾ വഹിക്കുന്നതിനുള്ള സാമ്പത്തിക ശേഷി ഉണ്ടായിരുന്നു.



ഉന്നത പഠനം വഴി തന്റെ മകൻ ഭാവിയിൽ പേരും പ്രശസ്തിയും കൈവരിക്കും എന്ന ചിന്തയിൽ നിന്നുമാണ് അദ്ദേഹത്തിന്റെ പിതാവ് അതിനുള്ള ചിലവുകൾ വഹിക്കാൻ ഒരുമ്പെട്ടത്.

റോമിലെ വ്യാകരണ സ്കൂളിലാണ് ജെറോം ആദ്യം ചേരുന്നത്. ഇവിടുത്തെ അദ്ദേഹത്തിന്റെ അധ്യാപകൻ അയേലിയൂസ് ഡൊണാത്തൂസ് ആയിരുന്നു. ഈ പഠനത്തിന് ശേഷമാണ് പ്രഭാഷണകല പഠിപ്പിക്കുന്ന സ്കൂളിൽ ഉന്നത വിദ്യാഭ്യാസത്തിനായി ജെറോം അയക്കപ്പെട്ടത്. അതുപോലെതന്നെ തത്വശാസ്ത്ര പഠനത്തിനും അദ്ദേഹത്തിന് വലിയ അഭിവാഞ്ച ഉണ്ടായിരുന്നു. ഇക്കാലയളവിൽ പ്രസിദ്ധ റോമൻ ചിന്തകരെയും അവരുടെ രചനകളെയും പരിചയപ്പെടുന്നതിനും അദ്ദേഹത്തിന് സാധിച്ചു. കൂടാതെ റോമിലെ പല പ്രശസ്ത വ്യക്തികളുമായി ബന്ധം വളർത്തുന്നതിനും ഈ അവസരം ജെറോം വിനിയോഗിച്ചു.

ജെറോമിന്റെ അടുത്ത സുഹൃത്തായിരുന്ന സാർദിക്കയിലെ ബൊനോസുസും അദ്ദേഹത്തിന്റെ കൂടെ പഠനത്തിനായി റോമിലെത്തിയിരുന്നു. പഠനം പൂർത്തിയാക്കിയ ബൊനോസുസ് പിന്നീട് അദ്രിയാറ്റിക് ദ്വീപിൽ ഏകാന്ത ജീവിതം നയിക്കുകയും അവിടെത്തന്നെ മരിച്ചടക്കപ്പെടുകയും ചെയ്തുവെന്ന് കരുതപ്പെടുന്നു.

**ക്രിസ്തീയ വിശ്വാസത്തിലേക്കുള്ള മാനസാന്തരം**

റോമിൽ വരുന്ന സമയത്ത് ജെറോം ഒരു ക്രിസ്തീയ വിശ്വാസി ആയിരുന്നില്ല. എന്നാൽ അദ്ദേഹത്തിന്റെ ആത്മസുഹൃത്തായിരുന്ന ബൊനോസൂസിന്റെ സ്വാധീനത്തിൽ



യപ്പോൾ പലരും പ്രതീക്ഷിച്ചതുപോലെ ഭരണ സംവിധാനത്തിലെ ജോലിക്ക് താത്പര്യം കാണിച്ചില്ല. അതിന്റെ കാരണമായി പറയപ്പെടുന്നത് ഈ കാലത്ത് അദ്ദേഹത്തിന് ആത്മീയമായ ചില ഉൾക്കാഴ്ചകൾ ഉണ്ടാവുകയും അതിന്റെ പരിണിതഫലമായി ഭൗതിക ജോലികൾക്കുള്ള ആഗ്രഹം ഉപേക്ഷിക്കുകയും ചെയ്തു എന്നതാണ്. തന്റെ ലൈബ്രറിയിലേക്ക് കുറെ ആത്മീയ പുസ്തകങ്ങൾ ഇക്കാലയളവിൽ വാങ്ങി എന്ന് അദ്ദേഹം പറയുന്നുണ്ട്. വി. അത്തനേഷ്യസ് എഴുതിയ "വി. അന്തോണിയോസിന്റെ ജീവിതം" ലത്തീൻ ഭാഷയിൽ ഇവിടെ ആയിരിക്കുമ്പോൾ വി. ജെറോം വായിക്കുകയും അത് സന്യാസ ജീവിതത്തിന് പ്രേരകമാവുകയും ചെയ്തു.

തന്റെ മാനസാന്തര കഥ പറയുന്ന സമയത്ത് അദ്ദേഹം പറഞ്ഞ പ്രസിദ്ധമായ ഒരു വാചകമാണ് "ദൈവമേ, ഞാൻ ഭൗതീക ഗ്രന്ഥങ്ങൾ കൈവശം വയ്ക്കുകയോ, വായിക്കുകയോ ചെയ്താൽ അങ്ങയെ നിരസിച്ചതിന് തുല്യമാവും". എന്നാൽ പിന്നീട് അദ്ദേഹം ഈ പ്രതിജ്ഞയ്ക്ക് വിരുദ്ധമായി പ്രവർത്തിക്കുകയും ചെയ്തിട്ടുണ്ട്.

എ.ഡി. 370–ൽ തന്റെ ജന്മദേശത്തിനടുത്തുള്ള അക്വേലിയ നഗരത്തിൽ ചെന്ന് അവിടുത്തെ ആശ്രമത്തിൽ ജീവിച്ചുകൊണ്ട് കുറേനാൾ ഭാഷാ പഠനത്തിൽ ചിലവഴിച്ചു. ഇക്കാലയളവിൽ ഗ്രീക്ക് ഭാഷയിൽ നിന്നും ലത്തീനിലേക്ക് പല ഗ്രന്ഥങ്ങളും പരിഭാഷപ്പെടുത്തിയ റുഫീനസിനെ ഇവിടെ വച്ചു കണ്ടുമുട്ടുകയും ജെറോമിനെ അദ്ദേഹം വലുതായി സ്വാധീനിക്കുകയും ചെയ്തു.

**റോമൻ വാസവും പ്രതിസന്ധികളും**

കോൺസ്റ്റന്റീൻ അധികാരത്തിലെത്തുമ്പോൾ റോമൻ സാമ്രാജ്യത്തിലെ ഒരു ന്യൂനപക്ഷമായിരുന്ന ക്രിസ്തീയ വിഭാഗം ജെറോമിന്റെ ജീവിതകാലയവിൽ ഭൂരിപക്ഷമായി മാറിയിരുന്നു. ക്രിസ്തീയ മതത്തെ എതിർത്തുകൊണ്ട് പേഗൻ മതങ്ങളുടെ പുനർജീവിപ്പിക്കലിന് പലരും പരിശ്രമിച്ചെങ്കിലും അവയെല്ലാം പരാജയപ്പെട്ടു. അതേസമയം വിശ്വാസ വിഷയങ്ങളിലെ അഭിപ്രായ വ്യത്യാസങ്ങൾ സഭയ്ക്കുള്ളിൽ വലിയ പ്രതിസന്ധി സൃഷ്ടിച്ചുകൊണ്ടിരുന്നു.

ചെറുപ്പത്തിൽ തന്നെ റോമിലെത്തി ക്രിസ്തീയ വിശ്വാസം സ്വീകരിച്ചെങ്കിലും റോമൻ ജനതയുടെ പല ജീവിത ശൈലികളോടും ജെറോമിന് എതിർപ്പുണ്ടായിരുന്നു. അവിടെയുണ്ടായിരുന്ന വൈദികരെയും പ്രഭുക്കന്മാരെയും വിമർശിച്ചതുവഴിയായി ധാരാളം ശത്രുക്കളും ഉണ്ടായി. റോമിലെ ജെറോമിന്റെ സഹായികളായി ഉണ്ടായിരുന്നത് ഉന്നതകുലജാതരായ ചില സ്ത്രീകളാണ്. ഇവരിൽ മിക്കവരും ജെറോമിന്റെ സന്യാസ ദർശനത്തിലും ആശയഗതികളിലും ആകൃഷ്ടരായി സന്യാസ ജീവിതം സ്വീകരിക്കുകയും ചെയ്തു. ഇവരുടെ വിശുദ്ധ ജീവിതം മറ്റു പലരുടെയും താല്പര്യങ്ങൾക്ക് എതിരായിരുന്നതിനാലും അവരുടെ ജീവിത ശൈലിക്ക് യോജിച്ചു പോകാതിരുന്നതിനാലും ജെറോമിനു ധാരാളം വിമർശകരെ സമ്മാനിച്ചു. അദ്ദേഹത്തെക്കുറിച്ചു ധാരാളം അപവാദ കഥകൾ പ്രചരിപ്പിക്കുകയും ചിലതൊക്കെ വി. ജെറോമിന്റെ

മാനസാന്തര ജീവിതത്തിലേക്ക് വരുന്നു. ലിബേരിയൂസ് മാർപാപ്പയുടെ കരങ്ങളിൽ നിന്നാണ് ജറോം മാമോദീസ സ്വീകരിച്ചത് എന്ന് രേഖപ്പെടുത്തിയിരിക്കുന്നു.

ോറോമിലായിരുന്ന സമയത്ത് യുവാവായിരുന്ന ജെറോം അവിടുത്തെ കുട്ടികളോട് ചേർന്ന് പല വഷളത്തരങ്ങളും കാണിച്ചിട്ടുണ്ട് എന്ന് തന്റെ രചനകളിൽ പറയുന്നു. എന്നാൽ ഒരു ക്രിസ്തീയ വിശ്വാസിയായ താൻ ഇതൊക്കെ ചെയ്യുന്നതിൽ അദ്ദേഹത്തിന് വലിയ കുറ്റബോധവും ഉണ്ടായിരുന്നു. തന്റെ മനസാക്ഷിയെ ശുദ്ധീകരിക്കാൻ ഞായറാഴ്ചകളിൽ കാറ്റക്കോമും (catacomb) അപ്പോസ്തോലന്മാരുടെ ശവകുടീരങ്ങളും അദ്ദേഹം സന്ദർശിച്ചിരുന്നു. ഈ സന്ദർഭങ്ങളിൽ കാറ്റക്കോമിലെ ഇരുട്ടിൽ നടക്കുമ്പോൾ നരകത്തെക്കുറിച്ചുള്ള ഭയപ്പെടുത്തുന്ന ചിന്തകൾ അദ്ദേഹത്തിന് ഉണ്ടാകുമായിരുന്നു. അതിനെക്കുറിച്ചു ജെറോം ഇപ്രകാരം എഴുതിയിട്ടുണ്ട്: "പലപ്പോഴും ഭൂമിയുടെ അഗാധങ്ങളിൽ നിലനിൽക്കുന്ന, മൃതദേഹഅസ്ഥികളാൽ അലംകൃതമായ ഭിത്തികളുള്ള, ഇരുൾ മൂടിയ ഈ ഗുഹാഗൃഹങ്ങളിൽ പ്രവേശിക്കുമ്പോൾ സങ്കീർത്തകന്റെ വചനങ്ങൾ എന്റെ ഓർമ്മയിൽ വരും. "അവരെ മരണം പിടികൂടട്ടെ; ജീവനോടെ അവർ പാതാളത്തിൽ പതിക്കട്ടെ" (55:15). ഇവിടെ അന്ധകാരത്തിന്റെ ഭയം ദുരീകരിക്കാനായി പ്രകാശം അരിച്ചിറങ്ങുന്നത് ജനാലകളിലൂടെയല്ല, പിന്നെയോ മുകളിലുള്ള സുഷിരങ്ങളിലൂടെയാണ്. എന്നാൽ ശ്രദ്ധാപൂർവം വീണ്ടും മുന്നോട്ട് പോവുമ്പോൾ ഇരുട്ടിനോടുള്ള ഭയത്താൽ വെർജിലിന്റെ വരികൾ എന്റെ ഓർമ്മയിലെത്തും: "എല്ലാ ദിശകളിലും ഭീതി നിറഞ്ഞിരിക്കുന്നു. നിശബ്ദതതന്നെ എന്റെ ആത്മാവിലേക്ക് ഭീകരത നിറയ്ക്കുന്നു".

**തീർത്ഥാടക ജീവിതം**

റോമിലെ പഠനാനന്തരം ജെറോം ബൊനോസൂസിനോടൊത്തു റോമൻ സാമ്രാജ്യത്തിലെ പ്രധാന നഗരങ്ങളിൽ ഒന്നായിരുന്ന ജർമ്മനിയിലെ ട്രിയറിലേക്ക് പോയി. അക്കാലയളവിൽ ഭരണപരമായ പദവികൾ ലക്ഷ്യം വയ്ക്കുന്നവർ തങ്ങളുടെ പഠനത്തിന്റെ ഭാഗമായി തിരഞ്ഞെടുത്തിരുന്ന സ്ഥലം കൂടി ആയിരുന്നു ട്രിയർ.

ജെറോം ജർമ്മനിയിലെ ട്രിയർ പട്ടണത്തിൽ എത്തി






സൽപ്പേരിനു കളങ്കം ചാർത്തുകയും ചെയ്തു. ജെറോമിന്റെ രക്ഷാധികാരിയായിരുന്ന ദമാസൂസ് ഒന്നാമൻ മാർപാപ്പയുടെ മരണത്തോടെ അദ്ദേഹത്തിന്റെ ശത്രുക്കൾ കൂടുതൽ കരുത്തരാവുകയും തത്ഫലമായി അദ്ദേഹത്തിന് റോമിൽ നിന്ന് പോകേണ്ട അവസ്ഥ സംജാതമാവുകയും ചെയ്തു.

**മരുഭൂമിയിലെ വാസം**

പ്രാർത്ഥനയുടെയും പരിത്യാഗത്തിന്റെയും ഒരു ജീവിതം കെട്ടിപ്പടുക്കുക എന്ന ലക്ഷ്യത്തോടെ വി. ജെറോം വടക്കൻ സിറിയയിലെ ചാൽസിസ് (ഇന്നത്തെ ക്വീനാർസിസ്) മരുഭൂമിയിലേക്ക് പോയി. അന്ത്യോഖ്യയയുടെ തെക്കു കിഴക്കായി സ്ഥിതി ചെയ്തിരുന്ന ഈ പ്രദേശത്തു ധാരാളം സന്യാസിമാർ ഏകാന്തതയിൽ കഴിഞ്ഞിരുന്നു. ക്രിസ്തീയ വിശ്വാസം എല്ലായിടത്തും നിയപരമായ ജീവിത സംഹിത ആയപ്പോൾ അതിന്റെ ശ്രേഷ്ഠത നഷ്ടപ്പെടുന്നു എന്ന് ചിന്തിച്ച ഒരു വിഭാഗം ഭൗതീകമായ സുഖസൗകര്യങ്ങൾ ഉപേക്ഷിച്ചു പ്രാർത്ഥനയ്ക്കും ധ്യാനത്തിനായി മരുഭൂമികളിൽ അഭയം പ്രാപിച്ചു. ഇങ്ങനെ അനേകം സന്യാസ സമൂഹങ്ങൾ മരുഭൂമി പ്രദേശങ്ങളിലൊക്കെ ഉടലെടുത്തു. പഠനത്തിനും എഴുത്തിനുമുള്ള അദമ്യമായ അഭിലാഷം വി. ജെറോമിൽ ഇക്കാലയളവിൽ ഉണ്ടായിരുന്നു. ഹീബ്രു ഭാഷ പഠിക്കുന്നതിനായി ക്രിസ്തീയ വിശ്വാസം സ്വീകരിച്ച ഒരു യഹൂദന്റെ സഹായം ജെറോം തേടി. അന്ത്യോഖ്യയിലുള്ള യഹൂദ ക്രൈസ്തവരുമായും അദ്ദേഹം ഈ സമയത്ത് ബന്ധപ്പെട്ടു. സുവിശേഷങ്ങളുടെ ഹീബ്രു ഭാഷയിലുള്ള ഗ്രന്ഥങ്ങളുടെ പകർപ്പും അദ്ദേഹം ഉണ്ടാക്കി. പിന്നീട് ഇത് ഗ്രീക്കിലേക്ക് പരിഭാഷപ്പെടുത്തുകയും ചെയ്തു.

മരുഭൂയിൽ ഏകാന്തതയിൽ കഴിഞ്ഞിരുന്ന സമയത്ത് തനിക്കുണ്ടായ ശാരീരിക പ്രലോഭനങ്ങളെക്കുറിച്ചു ചില കൃതികളിൽ വി. ജെറോം പ്രതിപാദിക്കുന്നുണ്ട്. കന്യകാത്വത്തെക്കുറിച്ചു വി. എവ്സ്തോക്കിയുമിന് എഴുതിയ കത്തിൽ വി. ജെറോം ഇപ്രകാരം പറയുന്നു (എന്റെ പരിഭാഷ): “കത്തിയെരിയുന്ന സൂര്യതാപത്തിൽ അധിവസിക്കുന്ന നാളുകളിൽ, സന്യാസികൾക്ക് ശാന്തി നൽകുന്ന വിശാലമായ മരുഭൂമിയിലെ ഏകാന്തതയിൽ ആയിരിക്കുമ്പോഴും, റോമിലെ സുഖസൗകര്യങ്ങളെക്കുറിച്ചു എത്രയോ പ്രാവശ്യം ഞാൻ സ്വപ്നം കണ്ടിരുന്നു! വേദനയോടെ ഏകാകിയായിരുന്ന എന്റെ ശരീരം ചാക്കിൽ ആവൃതമായി വികൃതമായി കാണപ്പെട്ടു. കാര്യമായ ശ്രദ്ധകൊടുക്കാതിരുന്നതിനാൽ എന്റെ ശരീരത്തിലെ ത്വക്ക് എത്തിയോപ്പിയക്കാരന്റേത് പോലെ കറുത്തിരുണ്ടിരുന്നു. നിത്യനരകത്തെക്കുറിച്ചുള്ള പേടിയാൽ മരുഭൂമിയിലെ കാരാഗ്രഹവാസത്തിനു എന്നെത്തന്നെ ഞാൻ വിട്ടുകൊടുത്തിരിക്കുന്നു. ഇവിടെ എന്റെ സന്തതസഹചാരികൾ തേളുകളും വന്യമൃഗങ്ങളുമാണ്. ചിലപ്പോൾ സ്ത്രീകളുടെ കൂട്ടത്തിൽ എന്നെ ഞാൻ കണ്ടിട്ടുണ്ട്. എന്റെ മുഖം വിളറിയും ആകാരം ഉപവാസം കൊണ്ട് വിറങ്ങലിച്ചുമാണിരിക്കുന്നത്. എന്നിരുന്നാലും എന്റെ മനസ്സ് ആസക്തികളാൽ എരിയുകയാണ്. ശരീരം മൃതപ്രായമെങ്കിലും ദുരാഗ്രഹങ്ങൾ അനന്തമായി കുമിളകൾ പോലെ ഉയർന്നുവരുന്നു. നിസ്സഹായനായ ഞാൻ എന്നെ യേശുവിന്റെ പാദാന്തികത്തിൽ സമർപ്പിക്കുന്നു. ആ പുണ്യപാദങ്ങളെ എന്റെ കണ്ണീരാൽ കഴുകി കേശം കൊണ്ട്





തുടയ്ക്കുന്നു. ഇത് കൂടാതെ പ്രലോഭനപൂരിതമായ എന്റെ ശരീരത്തെ വർജ്ജനയാൽ കീഴ്പ്പെടുത്തുന്നു... രാത്രി യാമങ്ങളിലെ എന്റെ രോദനം പ്രഭാതത്തോളം അനന്തമായി നീളുന്നു. കർത്താവിന്റെ കാരുണ്യം ദൃശ്യമാകുന്നതുവരെ മാറത്തടിച്ചു ഞാൻ വിലപിക്കുന്നു. ഈ മരുഭൂമിയിലൂടെ ഒരു ഏകാന്ത പഥികനായി ഞാൻ അലയുന്നു. സമതല താഴ് വാരങ്ങളിലും പരുപരുത്ത കുന്നുകളിലും ചെങ്കുത്തായ മലകളിലും ആശ്രമ പർണ്ണശാലകൾ ഞാൻ പണിതു. ഇതൊക്കെ എന്റെ ശരീരത്തെ മെരുക്കാനുള്ള സങ്കേതങ്ങൾ ആയിരുന്നു. കടൽപോലെ ഒഴുക്കിയ എന്റെ കണ്ണീർ തോർന്നപ്പോൾ സ്വർഗ്ഗത്തിലേക്ക് നോക്കിയ എനിക്ക് എന്നെത്തന്നെ മാലാഖമാരുടെ ഗണത്തിൽ കാണാൻ കഴിഞ്ഞു..."

മരുഭൂമിയിൽ ജെറോം തനിച്ചായിരുന്നില്ല. സന്യാസികൾ അദ്ദേഹത്തെ സന്ദർശിക്കുകയും പുസ്തകങ്ങളുടെ കോപ്പികൾ തയ്യാറാക്കുന്നതിന് അവർ സഹായിക്കുകയും ചെയ്തിരുന്നു. ഇവിടെവച്ചു അദ്ദേഹത്തിന് ഒരു സ്വപ്നം ഉണ്ടായതായി രേഖപ്പെടുത്തപ്പെട്ടിട്ടുണ്ട്. അതിൽ ഒരു മാലാഖ അദ്ദേഹത്തോട് ക്രിസ്തീയ വിശ്വാസ സംഹിതകളേക്കാൾ കൂടുതലായി സാഹിത്യകൃതികൾക്ക് പ്രാധാന്യം നൽകുന്ന തിനെ കുറ്റപ്പെടുത്തി. അതിന് ശേഷം തന്റെ ശ്രദ്ധ മുഴുവൻ വിശുദ്ധ ഗ്രന്ഥവുമായി ബന്ധപ്പെട്ട കാര്യങ്ങൾക്ക് മാത്രമായി അദ്ദേഹം വിനിയോഗിച്ചു.

ഈ മരുഭൂമി വാസകാലത്താണ് തന്റെ ആദ്യപുസ്തകം ജെറോം രചിക്കുന്നത്. ഇന്നും ലഭ്യമായിരിക്കുന്ന ഈ പുസ്തകം ക്രിസ്തീയ വിശ്വാസത്തിലെ ആദ്യ താപസൻ എന്ന് കരുതപ്പെടുന്ന തേബസിലെ പൗലോസിനെകുറിച്ചുള്ളതാണ്.

**റോമിൽ തിരികെയെത്തുന്നു**

ജെറോം അന്ത്യോഖ്യയിൽ ആയിരുന്ന സമയത്ത് അവിടുത്തെ ബിഷപ്പായിരുന്ന പൗളിനോസ് രണ്ടാമൻ ജെറോമിനെ ഒരു വൈദികനായി അഭിഷേകം ചെയ്തിരുന്നു. എന്നാൽ തന്റെ ജീവിതം ഒരു സന്യാസിയായി അദ്ദേഹം തുടർന്നും ജീവിച്ചു. സാധാരണ വൈദികരെപ്പോലെ അദ്ദേഹം ഇടവക ജോലികൾ ഒന്നും ചെയ്തതായി എങ്ങും രേഖപ്പെടുത്തിയിട്ടില്ല. അന്ത്യോഖ്യയിൽ നിന്നും അദ്ദേഹം വി. ഗ്രിഗറി നസ്യാൻസനെക്കുറിച്ചു കേട്ട് കോൺസ്റ്റാന്റിനോ പ്പിളിലേക്ക് പോയി. കുറേനാൾ എഴുത്തിലും പഠനത്തിലും ചിലവഴിച്ചതിന് ശേഷം വി. ദമാസൂസ് ഒന്നാമൻ മാർപാപ്പയുടെ ക്ഷണം സ്വീകരിച്ചു എ.ഡി. 382-ൽ റോമിലേക്ക് യാത്രയായി. മാർപാപ്പയുടെ സഹായിയും സെക്രട്ടറിയും ആയി കുറേനാൾ ജോലി ചെയ്തു. ഇക്കാരണത്താലാണ് ചില പടങ്ങളിൽ കർദിനാളന്മാരുടെ വേഷത്തിൽ അദ്ദേഹത്തെ ചിത്രീകരിച്ചി രിക്കുന്നത്. വി. ജെറോമിന്റെ പ്രശസ്തി ഈ സമയത്ത് വർധിക്കുകയും പലരും അദ്ദേഹത്തെ അടുത്ത മാർപാപ്പയായി ചിന്തിക്കുന്ന കാണുന്ന അവസ്ഥ വരെ ഉണ്ടായതായും പറയപ്പെടുന്നു. കൂടാതെ ഇക്കാലത്തു മാർപാപ്പ അദ്ദേഹത്തോട് ലത്തീൻ ഭാഷയിൽ നിലവിലുണ്ടായിരുന്ന സുവിശേഷ ഗ്രന്ഥങ്ങൾ പരിഷ്ക്കരിക്കുന്നതിന് ആവശ്യപ്പെട്ടു.

റോമിലെ പ്രഭു കുടുംബങ്ങളിലെ ഒരു കൂട്ടം സ്ത്രീകളുടെ ആത്മീയ പരിശീലനം ജെറോം ഏറ്റെടുത്തു. വി. പൗളയും അവരുടെ നാല് മക്കൾ ബ്ലെസില്ല, പൗളീന, വി. എവ്സ്തോക്കിയും, പൗളീന എന്നിവർ അക്കൂട്ടത്തിൽ പെടുന്നു. എന്നാൽ ഡമാസൂസ് മാർപാപ്പയുടെ മരണത്തോടെ ജെറോം നിരന്തരം വിമർശിച്ചിരുന്ന റോമിലെ വൈദികരും പ്രഭുക്കന്മാരും അദ്ദേഹത്തിനെതിരെ തിരിഞ്ഞു. അദ്ദേഹത്തിനെതിരെ ആരോപിക്കപ്പെട്ട കുറ്റങ്ങളെല്ലാം കള്ളമാണെന്ന് തെളിഞ്ഞെങ്കിലും അവിടെയുണ്ടായ തിക്താനുഭവങ്ങളുടെ പേരിൽ റോമിന് ബാബിലോൺ എന്ന ഒരു പേര് നൽകികൊണ്ട് ആ പ്രദേശം ഉപേക്ഷിച്ചു പോയി. എന്നാൽ പിന്നീട് ഗോത്തിക്ക് വംശജർ റോം കീഴടക്കി നശിപ്പിച്ചപ്പോൾ അദ്ദേഹം അതിയായി വിലപിക്കുകയും ചെയ്തു.

**വിശുദ്ധ നാട്ടിലേക്ക്**

ലത്തീൻ ഗ്രീക്ക് ഭാഷകൾ നന്നായി കൈവശമാക്കിയ ഒരു പണ്ഡിതനായി ജെറോം മാറിയിരുന്നു. ബൈബിളിന്റെ പരിഭാഷ ആരംഭിക്കുന്ന സമയത്ത് തന്റെ ഭാഷാപരിജ്ഞാനം പോരാ എന്ന ചിന്തയിൽ ജെറോം തന്റെ വാസം വിശുദ്ധ നാട്ടിലേക്ക് മാറ്റുന്നു. റോമിലെ ധനിക വനിതകളിലൊരാളായ പൗള തന്റെ സഹായം നൽകുകയും അങ്ങനെ ജെറോം ബെത്‌ലഹേമിലെ ഒരു ആശ്രമത്തിൽ താമസമാക്കുകയും ചെയ്തു. എ.ഡി. 382-ൽ അതുവരെയുണ്ടായ ലത്തീൻ വിവർത്തനങ്ങളിലെ ഭാഷാപരമായ തെറ്റ് തിരുത്തുന്നതിന്




അദ്ദേഹം ശ്രമിച്ചു. എന്നാൽ എ.ഡി. 390 ആയപ്പോഴേക്കും ബൈബിളിന്റെ മൂലഭാഷയായ ഹീബ്രുവിൽ നിന്നും ലത്തീനിലേക്ക് നേരിട്ട് പരിഭാഷപ്പെടുത്തുന്നതിന് അദ്ദേഹത്തിന് സാധിക്കുന്നു. പ്രസിദ്ധമായ ഗ്രീക്ക് വിവർത്തനമായ സ്വപ്തചിന്തിനെ വി. ജെറോം ആശ്രയിക്കാതിരുന്നതിന്റെ കാരണം പല യഹൂദ പണ്ഡിതന്മാരും ഈ പരിഭാഷ അക്കാലത്തു അംഗീകരിച്ചിരുന്നില്ല എന്നതാണ്. ഈ പരിഭാഷാദൗത്യം അദ്ദേഹം എ.ഡി. 405-ൽ പൂർത്തിയാക്കി. അക്കാലത്തു വി. അഗസ്തീനോസ് ഉൾപ്പെടെയുള്ളവർ ഹീബ്രു ഭാഷ മാത്രം ആധാരമാക്കി ഒരു വിവർത്തനം നടത്തുന്നതിനെ എതിർത്തിരുന്നു. എന്നാൽ ജെറോം ധീരമായി ചെയ്ത ഈ പ്രവൃത്തി അദ്ദേഹത്തിന്റെ വിവർത്തനത്തിന് പിന്നീട് വലിയ ആധികാരികത നേടിക്കൊടുത്തു.

**ബെത്ലഹേമിലെ സ്ഥിരതാമസം**

വിശുദ്ധ നാട്ടിലെത്തിയതിന് ശേഷം പലസ്തീനായിലൂടെ സഞ്ചരിച്ചു വിശുദ്ധ നാടിന്റെ ഭൂമിശാസ്ത്രം അദ്ദേഹം ആഴത്തിൽ മനസ്സിലാക്കുകയും അതിന് ശേഷം ഈജിപ്ത് സന്ദർശിക്കുകയും ചെയ്തു. ഇക്കാലയളവിലൊക്കെ അദ്ദേഹത്തിന്റെ കൂടെ വി. പൗളയും, വി. എവ്തോക്കിയും ഉൾപ്പെടെയുള്ള സുഹൃത്തുക്കളും അനുഗമിച്ചിരുന്നു. അവസാനം ബെത്ലഹേമിൽ താമസിക്കാൻ അദ്ദേഹം തീരുമാനിച്ചു. ഈ യാത്രകളെല്ലാം ബൈബിളിനെ കൂടുതൽ മനസ്സിലാക്കുന്നതിന് അദ്ദേഹത്തെ സഹായിച്ചു. വി. ജെറോമിന്റെ അഭിപ്രായത്തിൽ "ആരെങ്കിലും സ്വന്തം നയനങ്ങളാൽ യൂദയായെ കാണുകയും അവിടുത്തെ പുരാതന നഗരങ്ങളെയും അവയുടെ നാമങ്ങളെയും മനസ്സിലാക്കുകയും ചെയ്താൽ വി. ഗ്രന്ഥത്തെക്കുറിച്ചു ശരിയായ അറിവ് ലഭിക്കുന്നു."

ബെത്ലഹേമിൽ യേശുവിന്റെ ജനനം നടന്ന സ്ഥലത്തോട് ചേർന്നുള്ള ഒരു ഗുഹയിൽ അദ്ദേഹം താമസമാക്കി. ഇന്നും അവിടുത്തെ തിരുപ്പിറവി ദേവാലയത്തോട് ചേർന്ന് വി. ജെറോം താമസിച്ച സ്ഥലം സന്ദർശകർക്ക് ദൃശ്യമാണ്.



ജെറോമിന്റെ കാലത്തുതന്നെ അതിനോട് ചേർന്ന് ആശ്രമങ്ങളും സന്ദർശക ഭവനങ്ങളും നിർമ്മിച്ചു. ഈ ഒരു പദ്ധതിക്ക് ജെറോം നേതൃത്വം നൽകിയതിന്റെ പ്രധാന കാരണം ജോസഫിനെയും മറിയത്തെയും പോലെ അവിടെയെത്തുന്ന ആർക്കും താമസ സ്ഥലം നിഷേധിക്കപ്പെടുന്ന അവസ്ഥ ഉണ്ടാകാതിരിക്കുന്നതിനാണ്. വി. പൗളായും വി. ജെറോമും തങ്ങളുടെ സമ്പാദ്യങ്ങൾ എല്ലാം ഇതിന്റെ നിർമ്മിതിക്കായി ചിലവഴിച്ചു. തന്റെ ജീവിതത്തിന്റെ മുപ്പത്തിനാല് വർഷങ്ങൾ ചിലവഴിച്ച ബേത്ലഹേം "ലോകത്തിലെ ഏറ്റം മഹനീയ സ്ഥലം" എന്നാണ് ജെറോം വിശേഷിപ്പിച്ചത്. ഇവിടുത്തെ ഗുഹയിൽ ഏകനായി ഇരുന്നുകൊണ്ട് രാവും പകലും പ്രാർത്ഥനയിലും പഠനത്തിലുമായിരുന്ന ജെറോമിന്റെ കഠിനാധ്വാനത്തിന്റെ പരിണിത ഫലമാണ് വി. ഗ്രന്ഥത്തിന്റെ ലത്തീൻ പരിഭാഷയായ വുൾഗാത്ത.

**കോപിക്കുന്ന വിശുദ്ധൻ**

പെട്ടെന്ന് ദേഷ്യം വരുന്ന ഒരു തൊട്ടാവാടി സ്വഭാവക്കാരനായിരുന്നു വി. ജെറോം എന്ന് പല ചരിത്ര രേഖകളും സാക്ഷിക്കുന്നു. അകാരണ വിമർശനങ്ങളോട് പെട്ടെന്ന് തന്നെ അദ്ദേഹം കോപത്തോടെ പ്രതികരിച്ചിരുന്നു. എന്നിരുന്നാലും ഒരു പണ്ഡിതൻ എന്ന നിലയിൽ അദ്ദേഹം വാക്കുകൾ സൂക്ഷിച്ചു ഉപയോഗിച്ചിരുന്നു. അദ്ദേഹത്തെ ഏറ്റം അധികം ശുണ്ഠിപിടിപ്പിച്ചിരുന്ന കാര്യം വി. ഗ്രന്ഥസ്ഥത്തെ മറ്റുള്ളർ ദുർവ്യാഖ്യാനം ചെയ്തിരുന്നതായിരുന്നു. സഭയുടെ പ്രബോധനങ്ങളെ അദ്ദേഹം വളരെയധികം വിലമതിക്കുകയും തന്റെ ആശ്രമ നിയമങ്ങൾ നിഷ്ഠയോടെ പാലിക്കുകയും ചെയ്തിരുന്നു.

ഒറിജിന്റെ ഗ്രന്ഥങ്ങൾ ആഴത്തിൽ പഠിച്ചിരുന്ന സന്യാസി ആയിരുന്ന റൂഫിനസും വി. ജെറോമും സുഹൃത്തുക്കളും റോമിൽ ഒന്നിച്ചു പഠിച്ചവരുമായിരുന്നു. അദ്ദേഹവുമായിട്ടുള്ള ജെറോമിന്റെ വഴക്കുകൾ പ്രസിദ്ധമാണ്. റൂഫിനസുമായുള്ള തർക്കത്തിന്റെ അടിസ്ഥാനം ആശയപരമായിരുന്നു. വി. എപ്പിഫാനിയൂസ് ഒറിജിന്റെ ചില വീക്ഷണങ്ങൾ തെറ്റാണെന്ന് ചൂണ്ടിക്കാണിക്കുകയും വി. ജെറോം അതിനെ പിന്താങ്ങുകയും ചെയ്തു. എന്നാൽ റൂഫിനസും ജറുസലേമിലെ ബിഷപ്പായിരുന്ന ജോണും ഇത് അംഗീകരിച്ചില്ല. ഇവരുടെ ഇടയിലെ തർക്കം പുതിയ തലത്തിലേക്ക് എത്തുകയും വി. ജെറോമിന്റെയും വി. പൗളീനയുടെയും ആശ്രമങ്ങളിലെ സന്യാസികൾക്കും സന്യാസിനികൾക്കും ബിഷപ്പ് ജോൺ വി. കൂദാശകൾ വിലക്കുകയും ചെയ്തു. ഇത് കുറേനാൾ നീണ്ടുനിന്നെങ്കിലും ജെറോമും റൂഫിനസും പിന്നീട് സുഹൃത്തുക്കളാവുകയും റൂഫിനസ് പാശ്ചാത്യ ദേശത്തേക്ക് പോവുകയും ചെയ്തു.

എന്നാൽ ഒറിജിന്റെ പഠനങ്ങളെ സംബന്ധിച്ച് പിന്നീട് സഭയിൽ വലിയ വിവാദങ്ങൾ ഉടലെടുത്തു. ഒറിജിനെ സംരക്ഷിക്കാനുള്ള ശ്രമത്തിൽ റൂഫിനസ് ജെറോമിനെ കുറ്റപ്പെടുത്തിക്കൊണ്ട് ലേഖനങ്ങൾ എഴുതി. അതിൽ ജെറോം ഒരു യഹൂദ റബ്ബിയുടെ പക്കൽ നിന്നും ഹീബ്രു പഠിച്ചുവെന്നും പേഗൻ ചിന്താഗതിക്കാരുടെ പുസ്തകങ്ങൾ



വായിക്കില്ല എന്ന പ്രതിജ്ഞ ലംഘിച്ചുവെന്നും പറഞ്ഞു. ഈ ആരോപണങ്ങൾ ജെറോമിനെ പ്രകോപിതനാക്കുകയും അദ്ദേഹം വളരെ രൂക്ഷമായി പ്രതികരിക്കുകയും ചെയ്തു. ഈ വിഷയത്തിൽ ഇടപെട്ടുകൊണ്ട് വി. അഗസ്തീനോസ് എഴുതി: "എല്ലാ സഭകളും അറിയുകയും ബഹുമാനിക്കുകയും ചെയ്യുന്ന രണ്ടു നല്ല സുഹൃത്തുക്കൾ തമ്മിലുണ്ടായ ഈ വലിയ വഴക്കിൽ എനിക്ക് ദുഃഖം തോന്നുന്നു."

**സർഗ്ഗവൈഭവമുള്ള രചയിതാവ്**

വി. ജെറോം വി. ഗ്രന്ഥം മുഴുവൻ ഹൃദിസ്ഥമാക്കിയ ഒരു എഴുത്തുകാരനായിരുന്നു. അദ്ദേഹം കസേരയിൽ ഇരുന്നു എഴുതുക മാത്രമല്ല മുട്ടുകുത്തി നിരന്തരം പ്രാർത്ഥിക്കുകയും ചെയ്തിരുന്നു. ബൈബിളിന്റെ ലത്തീൻ പരിഭാഷ അദ്ദേഹത്തിന്റെ അനേക നേട്ടങ്ങളിൽ ഒന്ന് മാത്രമായിരുന്നു. ബൈബിളിലെ പല ഗ്രന്ഥങ്ങൾക്കും അദ്ദേഹം ഭാഷ്യങ്ങൾ തയ്യാറാക്കി. ജെറോമിന്റെ അവസാന കാലത്തു തയ്യാറാക്കിയ പ്രധാന പ്രവാചകന്മാരുടെ ഗ്രന്ഥങ്ങളുടെ ഭാഷ്യം സഭാപിതാക്കന്മാർ ധാരാളമായി പിന്നീട് ഉപയോഗിച്ചിരുന്നു. അദ്ദേഹത്തിന്റെ 120 ലേഖനങ്ങൾ നാലാം നൂറ്റാണ്ടിലെ സമൂഹത്തെക്കുറിച്ചും സഭയെക്കുറിച്ചും വിലപ്പെട്ട പല വിവരങ്ങളും നമുക്ക് നൽകുന്നു. ഇവയിലൂടെ വി. ജെറോമിന്റെ വ്യക്തിത്വം മനസ്സിലാക്കുന്നതിനും നമുക്ക് സാധിക്കുന്നു. "വിശിഷ്ടവ്യക്തികളെക്കുറിച്ചു" എന്ന പേരിൽ ജെറോം എഴുതിയ പുസ്തകം പിന്നീട് വന്ന തലമുറകൾക്ക് അന്യമാകുമായിരുന്ന പല വിശുദ്ധന്മാരേയും കുറിച്ച് പ്രതിപാദിക്കുന്നതാണ്.

**വ്യാഖ്യാനകൃതികൾ**

പതിനഞ്ചു വർഷക്കാലത്തോളം നിരവധി വ്യാഖ്യാന കൃതികൾ വി. ഗ്രന്ഥത്തിലെ പുസ്തകങ്ങളെക്കുറിച്ചു ജെറോം എഴുതിയിട്ടുണ്ട്. ഹീബ്രു കൃതികളെ ആധാരമാക്കിയാണ് ഭാഷ്യങ്ങൾ അദ്ദേഹം തയ്യാറാക്കിയത്. ദൃഷ്ടാന്തരൂപത്തിലും യോഗാത്മകദർശന രൂപത്തിലും അദ്ദേഹം വി. ഗ്രന്ഥത്തെ സമീപിച്ചു. അദ്ദേഹത്തിന്റെ വ്യാഖ്യാന കൃതികളെ മൂന്നായി തരം തിരിച്ചിരിക്കുന്നു. ഒന്നാമത്തേത് ചരിത്രപരവും പുണ്യാത്മാക്കളുടെ ജീവിത കഥകളുമാണ്. രണ്ടാമത്തെ വിഭാഗം അദ്ദേഹം എഴുതിയ നിരവധിയായ ലേഖനങ്ങളാണ്. ഈ രചനകളിലൂടെ വി. ജെറോമിന്റെ അഭിപ്രായങ്ങൾ മാത്രമല്ല ആ കാലഘട്ടത്തിലെ വിവിധ വിഷയങ്ങളെക്കുറിച്ചുള്ള അറിവും നമുക്ക് ലഭ്യമായിട്ടുണ്ട്. മൂന്നാമത്തെ വിഭാഗം ദൈവശാസ്ത്ര രചനകളാണ്. അദ്ദേഹത്തിന്റെ ദൈവശാസ്ത്രകൃതികൾ സഭയുടെ പ്രബോധനങ്ങളോട് എന്നും ചേർന്ന് നിൽക്കുന്നതിനുള്ള ഒരു പരിശ്രമം കൂടി ആയിരുന്നു.

**വുൾഗാത്ത**

ഹീബ്രു, ഗ്രീക്ക്, ലത്തീൻ ഭാഷകളിൽ ആഴമായ അറിവുണ്ടായിരുന്ന ജെറോമിന്റെ ജീവിതത്തിലെ ഏറ്റം വലിയ നേട്ടവും ക്രിസ്തീയ വിശ്വാസത്തിന് അദ്ദേഹം നല്കിയ വലിയ സംഭവനയുമായിരുന്നു ബൈബിളിന്റെ ലത്തീൻ പരിഭാഷയായ വുൾഗാത്ത. ക്രിസ്തീയ വിശ്വാസം റോമൻ സാമ്രാജ്യത്തിൽ പടർന്ന് പന്തലിക്കുന്ന സമയത്ത് ഒഴിവാക്കാനാവാത്ത ഒരു കാര്യമായിരുന്നു ലത്തീൻ ഭാഷയിൽ വി. ഗ്രന്ഥം പ്രസിദ്ധീകരിക്കപ്പെടുക എന്നത്. രണ്ടാം വത്തിക്കാൻ കൗൺസിൽ വരെയുള്ള കാലഘട്ടത്തിൽ സഭയുടെ ഔദ്യോഗിക ഭാഷ ലത്തീൻ ആയിരുന്നു. (ഇന്ന് ഏതു ഭാഷയിലാണോ സഭയുടെ പ്രബോധനങ്ങൾ പ്രഥമമായി എഴുതപ്പെടുന്നത് അതാണ് ഔദ്യോഗിക ഭാഷ എന്നതാണ് നയം).

അതുപോലെതന്നെ ലത്തീൻ ഭാഷ സഭയിൽ ഇത്രയും സ്വാധീനമുള്ളതായി തീർന്നതിന്റെ കാരണങ്ങളിലൊന്ന് ജെറോമിന്റെ ബൈബിൾ വിവർത്തനം കൂടിയാണ്. ആധികാരികവും, വിശ്വസനീയവുമായ ഒരു പരിഭാഷയായി വുൾഗാത്ത മാറി. ഇത് പഠനത്തിനും ധ്യാനത്തിനുമായി ഉപയോഗിക്കുന്ന അവസ്ഥയുണ്ടായി. തെന്ത്രോസ് സൂനഹദോസ് (1548 - 1563) മുതൽ 1979 വരെയുള്ള കാലഘട്ടത്തിൽ ലത്തീൻ കത്തോലിക്കാ സഭയുടെ ഔദ്യോഗിക ബൈബിൾ പരിഭാഷ വുൾഗാത്ത ആയിരുന്നു. അതിനുമുമ്പുള്ള കാലത്തും ഏറ്റവും കൂടുതൽ ഉപയോഗത്തിലിരുന്നത് വുൾഗാത്ത ആയിരുന്നെങ്കിലും അങ്ങനെ ഒരു പ്രഖ്യാപനം നടത്തിയിരുന്നില്ല. പാശ്ചാത്യ സാഹിത്യത്തെയും തത്വചിന്തകളെയും വളരെയധികം വുൾഗാത്ത സ്വാധീനിച്ചിട്ടുണ്ട്.

**അന്ത്യനാളുകൾ**

അന്ത്യകാലങ്ങളിൽ കാര്യമായി ഒന്നും എഴുതാൻ സാധിക്കുന്നില്ല എന്ന ദുഃഖം വി. ജെറോമിനെ വളരെയധികം അലട്ടിയിരുന്നു. അദ്ദേഹം എഴുതി: "എനിക്ക് ഞാൻ ആഗ്രഹിക്കുന്ന പല കാര്യങ്ങളും ഇപ്പോൾ ചെയ്യാൻ






കഴിയുന്നില്ല. വാർദ്ധകൃത്തിന്റെ ശൈഥില്യം എനിക്ക് ബലക്ഷയം സമ്മാനിച്ചിരുന്നു". എ.ഡി. 420-ൽ മരിക്കുമ്പോൾ അദ്ദേഹത്തിന് എൺപത് വയസ്സായിരുന്നു പ്രായം. അദ്ദേഹത്തിന്റെ പ്രധാന വിചിന്തന വിഷയങ്ങളിലൊന്നായിരുന്നു മരണവും ന്യായവിധിയും. അതിനാൽ തന്നെ മരിക്കുന്നതിന് വേണ്ടി എപ്പോഴും ഒരുക്കത്തോടെ ജീവിച്ച ആളുമായിരുന്നു വി. ജെറോം. വി. പൗളയുടെ കൊച്ചുമകൾ പൗള മരണസമയത്ത് വി. ജെറോമിന്റെ സമീപത്തു സന്നിഹിതയായിരുന്നു. ബെത്‌ലഹേമിൽ വി. പൗളയുടെയും വി. എവ്സ്തോക്കിയയുടെയും സമീപത്തായി തിരുപ്പിറവി ദേവാലയത്തിൽ അദ്ദേഹത്തെ അടക്കം ചെയ്തു. എന്നാൽ എട്ടു നൂറ്റാണ്ടുകൾക്ക് ശേഷം അദ്ദേഹത്തിന്റെ തിരുശേഷിപ്പുകൾ റോമിൽ കൊണ്ട് വന്നു അടക്കം ചെയ്തു. റോമിലെ മരിയ മജോറെ ബസിലിക്കയിലാണ് അത് അടക്കം ചെയ്തിരിക്കുന്നത്.

ജെറോം ജീവിച്ചിരുന്ന കാലയളവിൽ തന്നെ അദ്ദേഹത്തെ വലിയ പണ്ഡിതനായി കരുതി സഭ ആദരിച്ചിരുന്നു. 1295-ൽ ബോനിഫസ് എട്ടാമൻ മാർപാപ്പ സഭയിലെ ആദ്യത്തെ വേദപാരംഗതരെ പ്രഖ്യാപിച്ചപ്പോൾ വി. ജെറോമും അക്കൂട്ടത്തിൽ ഒരാളായിരുന്നു. പല പ്രസിദ്ധമായ ബൈബിൾ വ്യാഖ്യാന കൃതികൾക്കും വി. ജെറോമിന്റെ പേരാണ് നൽകിയിരിക്കുന്നത്. തെന്ത്രോസ് സുന്നഹദോസ് (1545 - 1563) വി. ജെറോമിനെ വി. ഗ്രന്ഥം വിശദീകരിച്ചു തന്ന ഏറ്റം വലിയ വേദപാരംഗതൻ എന്നാണ് വിശേഷിപ്പിച്ചിരിക്കുന്നത്. വി. ജെറോമിന്റെ മരണ ദിവസമായ സെപ്റ്റംബർ 30-ന് അദ്ദേഹത്തിന്റെ തിരുന്നാൾ സഭ കൊണ്ടാടുന്നു.

**ഉപസംഹാരം**

ദൈവവചനത്തെ ജീവിതം മുഴുവൻ ഉപാസിച്ചതിലൂടെ തന്റെ ജന്മ സാഫല്യം കണ്ടെത്തിയ വിശുദ്ധനാണ് വി. ജെറോം. അദ്ദേഹത്തിന്റെ മരണത്തിന്റെ ആയിരത്തി അറുന്നൂറാം വാർഷികത്തിന് പ്രസിദ്ധീകരിച്ച "സ്ക്രിപ്ത്തൂറ സാക്ര അഫെക്തൂസ്" എന്ന അപ്പസ്തോലിക പ്രബോധനത്തിൽ ഫ്രാൻസിസ് മാർപാപ്പ പറയുന്നത് "എഴുതപ്പെട്ട ദൈവത്തിന്റെ വചനത്തോട് 'സജീവവും ലോലവുമായ' ഭക്തിയുള്ള വിശുദ്ധനായിരുന്നു ജെറോം" എന്നാണ്. ജെറോം തന്നെ പറഞ്ഞിരുന്നത് നാം പ്രാർത്ഥിക്കുമ്പോൾ ദൈവത്തോട് സംസാരിക്കുന്നു എന്നാൽ നാം തിരുവചനം വായിക്കുമ്പോൾ ദൈവം നമ്മോട് സംസാരിക്കുന്നു എന്നാണ്. അതിനാൽ ദൈവ വചന പാരായണവും പഠനവും എല്ലാ ക്രിസ്തീയ വിശ്വാസിയുടെയും അനുദിന ജീവിതത്തിന്റെ അഭിഭാജ്യ ഘടകമാണ്. ഇത് വിജ്ഞാനികൾക്കും സാധാരണ വിശ്വാസികൾക്കും ഒരേപോലെ മനസിലാക്കാൻ സാധിക്കുന്ന രഹസ്യങ്ങൾ ഉൾകൊള്ളുന്ന ദൈവീക വെളിപാടുകളുടെ അക്ഷയ കലവറയാണ്. വി. ജെറോം പറയുന്നു: "ദൈവ വചനം ഒരു കൊച്ചു കുട്ടിക്ക് കടന്ന് വന്ന് മുങ്ങിപ്പോകുമെന്നുള്ള ഭയമില്ലാതെ കുടിക്കാൻ സാധിക്കുന്ന ആഴമില്ലാത്ത അരുവിയും അതേസമയംദൈവശാസ്ത്രജ്ഞർക്ക് ഒരിക്കലും അതിന്റെ അടിത്തട്ടിൽ നീന്തി ചെല്ലാൻ സാധിക്കാത്ത വിധം അഗാധവുമാണ്". വി. ജെറോമിൽ നിന്നും പ്രചോദനം ഉൾക്കൊണ്ടു ദൈവ വചന പാരായണവും പഠനവും നമ്മുടെ ജീവിതത്തിന്റെ ഭാഗമാക്കാൻ നമുക്ക് സാധിക്കണം. അതുവഴിയായി ദൈവത്തിന്റെ മക്കളെന്ന നിലയിൽ അനുദിനം അവിടുത്തോട് സജീവമായി സംവദിക്കുന്നതിനും നമുക്ക് പരിശ്രമിക്കാം.



കാലികം



# എണ്ണയും കണ്ണീരും രക്തവും ആഘോഷമാക്കരുത്



റവ. ഡോ. ജോഷി മയ്യാറ്റിൽ

പരിശുദ്ധ കന്യകാമറിയത്തിന്റെ തിരുസ്വരൂപങ്ങളിൽ നിന്ന് എണ്ണയും കണ്ണീരും രക്തവും കിനിയുന്ന പ്രതിഭാസം അനേകം നാളുകളായി കേരളത്തിൽ കണ്ടുതുടങ്ങിയിട്ട്. ഈ കാഴ്ചകൾ ഭാവനക്കാഴ്ചകളോ (visio imaginativa) ആത്മീയ ക്കാഴ്ചകളോ (visio intellectualis) അല്ല, ഐന്ദ്രിയക്കാഴ്ച കളാണ് (visio sensibilis) എന്നതിനാൽ ഈ പ്രതിഭാസവുമായി സമ്പർക്കത്തിലാകുന്ന എല്ലാവരിലും അമ്പരപ്പും അദ്ഭുതവും ഉള്ളവാകുന്നത് തികച്ചും സ്വാഭാവികമാണ്. മൊബൈൽ ഫോൺ എല്ലാവർക്കുംതന്നെ ഉള്ളതുകൊണ്ട് അവ വ്യാപകമായി പ്രചരിപ്പിക്കപ്പെടുകയും ചെയ്യുന്നു.

ഇത്തരം പ്രതിഭാസങ്ങൾ, പക്ഷേ, പലപ്പോഴും വൈകാരിക മായാണ് കൈകാര്യംചെയ്യപ്പെടാറ്. അവ ചിലരെയെങ്കിലും വലിയ ഭക്തിപാരവശ്യങ്ങളിലേക്കു നയിക്കുന്നുണ്ട്; ചുരുക്കം ചിലർക്ക് അവ ജീവിതമാനസാന്തരത്തിന് ഇടയാക്കുന്നു. വേറെ ചിലർക്ക് അത് പരസ്യംനല്കാനും ആളെക്കൂട്ടാനുമുള്ള അവസരങ്ങളാണ്. മറ്റു ചിലർ ഇത്തരം പ്രതിഭാസങ്ങളെ പുച്ഛിക്കുന്നു. ഇനിയും ചിലർ എന്തു നിലപാടെടുക്കേണ്ടൂ എന്നറിയാതെ കുഴങ്ങുന്നു.

**സഭയ്ക്ക് ഇത് പുത്തരിയല്ല**

1995-ൽ ഇറ്റലിയിലെ ചിവിത്തവെക്കിയയിൽ അറുപ തോളം ആളുകൾക്കു മുന്നിൽ ഒരു വീട്ടിലെ മാതാവിന്റെ രൂപം രക്തക്കണ്ണീരണിഞ്ഞ സംഭവത്തിന് രൂപതാ മെത്രാൻ തന്നെ സാക്ഷിയായപ്പോഴും ശാസ്ത്രീയ പഠനങ്ങൾക്കൊ ടുവിൽ സഭ അത് അവഗണിക്കുകയായിരുന്നു. സ്വന്തം ഉചഅ പരിശോധന നടത്താൻ വീട്ടുകാരൻ തയ്യാറാകാതിരുന്ന തിനാലായിരുന്നു അത്. രക്തം പുരുഷന്റേതായിരുന്നു! ആ സംഭവത്തിനുശേഷം രൂപങ്ങളുടെ കണ്ണീരൊഴുക്കലുകൾ പലതുണ്ടായെങ്കിലും, മിക്കവയുംതന്നെ കഥയില്ലാത്തവ യായിരുന്നു!

2002-ൽ ഓസ്ട്രേലിയയിലെ റോക്കിങ്ഹാമിൽ മാതാവിന്റെ രൂപം കണ്ണീർ പൊഴിച്ചതും അതെത്തുടർന്ന് മാതാവിന്റെ പ്രത്യക്ഷമുണ്ടായതും സഭ ഗൗരവമായ പഠനങ്ങൾക്ക് വിധേയമാക്കുകയും പ്രകൃത്യാതീതമെന്ന് പരസ്യമായി അംഗീകരിക്കുകയും ചെയ്തിട്ടുണ്ട്.

2002-ൽത്തന്നെ ഇറ്റലിയിലെ മെസ്സീന എന്ന സ്ഥലത്ത് വി. പാദ്രേ പിയോയുടെ രൂപം രക്തക്കണ്ണീരണിഞ്ഞപ്പോൾ കർക്കശമായ ശാസ്ത്രീയ പരിശോധനകൾക്ക് വിധേയ മാക്കിയ സഭാധികാരികൾ ഉടൻതന്നെ അതിനെ തള്ളി പ്പറഞ്ഞു. കാരണം, ആ രക്തം ഒരു സ്ത്രീയുടേതായിരുന്നു.

2008-ൽ വടക്കേ ഇറ്റലിയിലെ ഫോർലി എന്ന സ്ഥലത്ത് വിൻചെൻസോ ദി കൊസ്റ്റാൻസോ എന്ന കൈക്കാരൻ അറസ്റ്റിലായി - രണ്ടു വർഷം മുമ്പ് ആ ദേവാലയത്തിലെ മാതാവിന്റെ രൂപം രക്തക്കണ്ണീരണിഞ്ഞതിന്റെ പേരിൽ. ഉചഅ പരിശോധന വിരൽചൂണ്ടിയത് വിൻചെൻസോയി ലേക്ക് ആയിരുന്നത്രേ!




2018–ൽ ന്യൂ മെക്സിക്കോയിലെ ഗ്വദലൂപെ മാതാവിന്റെ രൂപത്തിലെ കണ്ണീരിനെ രൂപത തള്ളിക്കളഞ്ഞത് അതിൽ ചില രാസപദാർത്ഥങ്ങൾ കണ്ടെത്തിയതിനെത്തുടർന്നായിരുന്നു.

**പരിശോധിച്ചു നിലപാടെടുക്കുന്ന സഭ**

ഇത്തരം പ്രതിഭാസങ്ങളിൽ സഭ പുലർത്തുന്ന നിലപാട്, 'എല്ലാം പരിശോധിച്ചുനോക്കുവിൻ; നല്ലവയെ മുറുകെപ്പിടിക്കുവിൻ' എന്ന തിരുവചനത്തിൽ അധിഷ്ഠിതമാണ് (1തെസ്സ 5,21). നിരവധിയായ അദ്ഭുതപ്രതിഭാസങ്ങളുടെ

അനുഭവസമ്പത്തുള്ളവളാണ് കത്തോലിക്കാസഭ. സ്വർഗത്തിന്റെ സന്ദേശം അചിന്തനീയങ്ങളായ രീതികളിൽ ലഭിച്ച, കഴിഞ്ഞ രണ്ടായിരം വർഷങ്ങളുടെ ചരിത്രം അവൾക്കുണ്ട്. കരയുന്ന തിരുസ്വരൂപങ്ങളുടെ കാര്യത്തിൽ കത്തോലിക്കാസഭയ്ക്ക് ജാഗ്രതാപൂർവകമായ നിലപാടാണുള്ളത്. സംശയദൃഷ്ടിയോടെയാണ് അത്തരം കാര്യങ്ങളെ സഭ സമീപിക്കുന്നത് എന്നു മാത്രമല്ല, അവയുടെ പരിശോധനയിൽ കാർക്കശ്യമുള്ളതും ഉന്നതവുമായ മാനദണ്ഡങ്ങളാണ് സഭ നിഷ്കർഷിക്കുന്നത്. ഭൂതോച്ചാടകരുടെ അന്താരാഷ്ട്ര സംഘടനയുടെ ഉപദേശകനായ ആഡം ബ്ലൈയുടെ



Catholic Guide to Miracles എന്ന ഗ്രന്ഥം അദ്ഭുതങ്ങൾക്കു മുന്നിൽ സഭ പുലർത്തുന്ന ഈ കർക്കശ നിലപാടും, നിഷ്കർഷിക്കുന്ന ശാസ്ത്രീയ പരിശോധനപ്രക്രിയയും വിവേചിച്ചറിയലും ഭംഗിയായി വിവരിക്കുന്നുണ്ട്.

ദൈവിക ഇടപെടലുകളിലും പ്രകൃത്യാതീത പ്രതിഭാസങ്ങളിലും കത്തോലിക്കർ വിശ്വസിക്കുമ്പോൾത്തന്നെ (motiva credibilitatis) അത്തരം അദ്ഭുതങ്ങളെ യുക്തിയുടെയും ശാസ്ത്രത്തിന്റെയും ഉറപ്പോടെ മാത്രമേ അംഗീകരിക്കാവൂ എന്ന് സഭയ്ക്കു നിർബന്ധമുണ്ട് (CCC 156).

**വിവേചനാശക്തി അനിവാര്യം**

വലിയ വിവേചനാശക്തി ആവശ്യമുള്ള മേഖലയാണിത്. കാരണങ്ങൾ പലതാണ്: ഒന്നാമത്, മനുഷ്യരുടെ കൗശലമാർന്ന കൈകടത്തലുകൾ ഇത്തരം പ്രതിഭാസങ്ങൾക്കു പിന്നിൽ ഉണ്ടാവാം. രണ്ടാമത്, വ്യക്തിനിഷ്ഠതയ്ക്കും മാനസികാവസ്ഥകൾക്കും ഇതിൽ പങ്കുണ്ടാകാം. മൂന്നാമത്, തികച്ചും സ്വാഭാവികമായ പ്രകൃതിയിലെ പ്രതിഭാസങ്ങളാകാം ഇവ. നാലാമത്, ദുഷ്ടാരൂപിയിൽ നിന്നുള്ളതാകാം. അഞ്ചാമത്, ദൈവികമായ ഇടപെലുകൾതന്നെയും ആകാം. അതിനാൽ, പരിശോധിച്ചു വിവേചിച്ചറിയുന്നതിനുമുമ്പ് ഇത്തരം പ്രതിഭാസങ്ങൾ കൊട്ടിഘോഷിക്കുന്നത് ആരോഗ്യകരമല്ല, സഭാത്മകശൈലിയുമല്ല.

ശാസ്ത്രത്തിനു വിശദീകരിക്കാനാവാത്തത് എല്ലാം അദ്ഭുതമാണ് എന്നും സഭ കരുതുന്നില്ല. അവയുടെ ദൈവിക സ്രോതസ്സ് ഉറപ്പുവരുത്തുന്നതിൽ വിശ്വാസനിക്ഷേപത്തോടുള്ള അവയുടെ ബന്ധത്തിന് വലിയ പങ്കുണ്ട്. ക്രിസ്തുവിൽ പൂർത്തിയായ പൊതുവെളിപാടിനോട് ചേർന്നുനില്ക്കുന്നു എന്ന് ഉറപ്പുള്ളവ മാത്രമേ സഭയുടെ അംഗീകാരം നേടുകയുള്ളൂ.

**തിരിച്ചറിവിൽ കാലത്തിനുള്ള പങ്ക്**

ആത്മീയപ്രതിഭാസങ്ങളെ വിവേചിച്ചറിയുന്നതിന് സമയത്തിനുള്ള പ്രാധാന്യത്തെക്കുറിച്ച് വ്യക്തമായ അവബോധമുള്ളവളാണ് സഭ. 1858 മുതൽ ലൂർദ്ദിൽ എണ്ണായിരത്തോളം അദ്ഭുതങ്ങൾ റിപ്പോർട്ടു ചെയ്യപ്പെട്ടിട്ടുണ്ടെങ്കിലും കഴിഞ്ഞ ഒന്നര ശതകത്തിനകം വെറും എഴുപത് അദ്ഭുതങ്ങൾക്കു മാത്രമാണ് വൈദ്യശാസ്ത്രത്തിന്റെ സഹായത്തോടെയുള്ള ഔദ്യോഗികമായ സ്ഥിരീകരണം സിദ്ധിച്ചിട്ടുള്ളത്. അദ്ഭുതങ്ങളും അടയാളങ്ങളും സ്ഥിരീകരിക്കപ്പെടാനുള്ള മാനദണ്ഡങ്ങളിൽ 'കാലം' വലിയൊരു ഘടകമാണ്. അതുകൊണ്ടുതന്നെയാണ് വിശുദ്ധരുടെ നാമകരണ നടപടികൾ പല പതിറ്റാണ്ടുകൾ നീണ്ടുപോകാൻ ഇടയാകുന്നത്.

വിശുദ്ധരുടെ നാമകരണനടപടികൾക്ക് എതിർവാദങ്ങളുന്നയിക്കാൻ വിശ്വാസ പ്രചോദകൻ (പ്രൊമോട്ടർ ഓഫ് ഫെയിത്) എന്ന ഒരു തസ്തിക തന്നെയുണ്ട് എന്നോർക്കുക. വിശ്വാസവും യുക്തിയും ദൈവത്തിന്റെ ദാനമാണെന്ന തിരിച്ചറിവും വിശ്വാസ ജീവിതത്തിൽ യുക്തിക്കുള്ള സ്ഥാനവും അതിൽനിന്ന് വ്യക്തമാണ്. 'ഡെവിൾസ് അഡ്വക്കേറ്റ്' എന്നാണ് ആ തസ്തിക മുൻകാലങ്ങളിൽ അറിയപ്പെട്ടിരുന്നത്. വിശ്വാസമേഖലയിലെ സ്ഥിരീകരണത്തിനുള്ള സഭയുടെ യുക്തിഭദ്രമായ ഈ ശൈലി പ്രകൃത്യാതീത പ്രതിഭാസങ്ങളിൽ നാം അവലംബിക്കണം.

സാമൂഹികം

# കേരളം അന്ധവിശ്വാസങ്ങളുടെ വിളനിലമോ?



റവ. ഫാ. വർഗീസ് വള്ളിക്കാട്ട്

കേരളം അന്ധവിശ്വാസങ്ങളുടെ വിളനിലമോ എന്ന ചോദ്യം വിവിധ ഇടങ്ങളിൽനിന്നും ഉയർന്ന ദിനങ്ങളാണ് ഇത്. ഇലന്തൂരിൽ നടന്ന ഇരട്ടക്കൊലപാതകങ്ങൾ 'നരബലി'യുടെ ഭാഗമായിരുന്നു എന്ന പ്രതികളുടെ കുറ്റസമ്മത മൊഴിയാണ് ഏവരെയും നടുക്കിയതും ഇത്തരം ഒരു ചോദ്യം അനേകരുടെ മനസ്സിൽ ഉയർത്തിവിട്ടതും. ഇക്കാലത്തും നരബലി നടക്കുന്ന ഒരു സമൂഹമാണ് കേരളത്തിലുള്ളത് എന്ന അനുമാനമാണ്, കേരളം അന്ധവിശ്വാസത്തിന്റെ വിളനിലമോ എന്ന ചോദ്യത്തിലേക്കു സമൂഹത്തിൽ പലരെയും തള്ളിവിട്ടത്. എന്തുകൊണ്ടോ, ഈ സംഭവഗതിയിൽ ആദ്യം മുതലേ ചില പന്തികേടുകൾ ഉള്ളതായി തോന്നി. മുൻ കുറിപ്പുകളിൽ അവ ചൂണ്ടിക്കാണിക്കാൻ ശ്രമിച്ചിട്ടുമുണ്ട്. കുറ്റകൃത്യങ്ങൾ അന്വേഷിക്കേണ്ടത് പൊലീസാണ്. അവർ അക്കാര്യം നിർവഹിക്കട്ടെ. എന്നാൽ, എളുപ്പവഴിയിൽ ക്രിയ ചെയ്യാനുള്ള നീക്കങ്ങൾക്കെതിരെ സമൂഹം ജാഗ്രത പുലർത്തേണ്ടതുണ്ട്.

മൈക്കിൾ ഒനീലിന്റെ Exploring വേല Miraculous എന്ന ഗ്രന്ഥത്തിൽ ഇത്തരം പ്രതിഭാസങ്ങൾക്ക് സഭയുടെ സുവിശേഷവത്കരണദൗത്യത്തിലുള്ള സ്ഥാനവും ഇത്തരം പ്രതിഭാസങ്ങൾ ഉണ്ടാകുമ്പോൾ സഭയുടെ പ്രബോധനാധികാരത്തോട് അനുഭവസ്ഥർ പുലർത്തേണ്ട അനുസരണവും ഊന്നിപ്പറഞ്ഞിരിക്കുന്നു. ഏതായാലും, ദൈവത്തിൽ നിന്നുള്ളതാണെങ്കിൽ അത്തരം അടയാളങ്ങൾക്കും അദ്ഭുതങ്ങൾക്കും, മനുഷ്യരുടെ സവിശേഷ ഇടപെടലുകളില്ലാതെ തന്നെ, വേണ്ട സമയത്ത് സഭയുടെ സ്ഥിരീകരണം ലഭിച്ചിരിക്കും. കാരണം, സഭയെ നയിക്കുന്നത് പരിശുദ്ധാത്മാവാണ് (cf. യോഹ 16,13).

**പ്രായോഗികമായി എന്തു ചെയ്യണം?**

1. ഇത്തരം പ്രതിഭാസങ്ങൾ ഉണ്ടായാൽ, ഇടവക വികാരിയെ അറിയിക്കുകയാണ് ആദ്യം ചെയ്യേണ്ടത്. അദ്ദേഹത്തിന്റെ നിർദേശങ്ങൾ പൂർണമായി പാലിക്കണം. ആവശ്യമെങ്കിൽ, വികാരിയച്ചന് രൂപതാ ആസ്ഥാനത്തെ ബന്ധപ്പെടാവുന്നതാണ്. അദ്ഭുതങ്ങളുടെ വാസ്തവികത തിരിച്ചറിയലിൽ പ്രഥമമായ ഉത്തരവാദിത്വവും അധികാരവുമുള്ളത് രൂപതാധ്യക്ഷനാണ്. മെത്രാന്റെ നിർദേശങ്ങളോടും നടപടികളോടും പൂർണമായ വിധേയത്വം പാലിക്കാൻ ഏവരും തയ്യാറാകണം. വിദഗ്ദ്ധരുടെ ഒരു സമിതിയെ പഠനത്തിനു നിയോഗിക്കാൻ മെത്രാന് അവകാശമുണ്ട്. സമിതിയുടെ പഠന റിപ്പോർട്ടിൽ അദ്ദേഹത്തിനു സ്വയം തീരുമാനമെടുക്കാം. ആവശ്യമെങ്കിൽ, കൂടുതൽ പഠനത്തിനും വിവേചനത്തിനുമായി വത്തിക്കാനിലേക്ക് വിഷയം പരാമർശിക്കുകയുമാകാം.

2. ദൈവത്തിൽ നിന്നുള്ളതാണെങ്കിൽ അത്തരം പ്രതിഭാസങ്ങളിൽ പൊതുവെളിപാടിനോടു ചേർന്നുപോകുന്ന കൃത്യമായ ഒരു സന്ദേശമോ കാലികപ്രസക്തിയുള്ള ആത്മീയതയോ സ്ഥലകാലാനുസൃതമായ ഒരു ഊന്നലോ ഉണ്ടായിരിക്കും. മാതാവിന്റെ കണ്ണീരിന്റെ അദ്ഭുതമാനത്തിന് അമിതമായ ഊന്നൽ നല്കിയാൽ, ഒരുപക്ഷേ ആ കണ്ണീരിനു പിന്നിലെ സന്ദേശം തിരിച്ചറിയാൻ കഴിയാതെപോകും എന്ന അപകടമുണ്ട്. സന്ദേശം തിരിച്ചറിയാൻ പ്രാർത്ഥനാപൂർവകവും എളിമയോടുകൂടിയതുമായ കാത്തിരുപ്പാണ് ആവശ്യം.

3. പ്രത്യേകിച്ച്, വൈദികരും സന്യസ്തരും ഇത്തരം സാഹചര്യങ്ങളിൽ മിതത്വം പാലിക്കുകയും സഭാത്മക മനോഭാവത്തോടെ പെരുമാറുകയും വേണം. സന്യാസിനികളുടെ സാന്നിധ്യവും സഹകരണവും ഇത്തരം പ്രതിഭാസങ്ങൾക്ക് കേരളത്തിൽ അനാവശ്യമായ പ്രചാരം ലഭിക്കാൻ ഇടയാക്കുന്നുണ്ട് എന്നു പറയാതെ വയ്യാ.

4. വിശ്വാസത്തെ വൈകാരികതയിലേക്കു ചുരുക്കാതെ, ഇത്തരം പ്രതിഭാസങ്ങളെ യുക്തിഭദ്രതയോടെയും സംശയദൃഷ്ടിയോടെയും വീക്ഷിച്ച്, കൃത്യമായി വിവേചിച്ചറിയാനുള്ള ഒരു സാഹചര്യം ഒരുക്കുകയാണ് വേണ്ടത്. അതിനാൽ, അനാവശ്യ പരസ്യം നല്കാതിരിക്കാൻ എല്ലാവരും ശ്രദ്ധിക്കണം.




**അന്ധവിശ്വാസം എന്നാൽ എന്താണ്?**

അന്ധവിശ്വാസത്തെ കൃത്യമായി നിർവ്വചിക്കുക എളുപ്പമല്ല. സമൂഹത്തിന്റെ കാഴ്ചപ്പാടുകളെയും സാമാന്യ ബോധത്തെയും വെല്ലുവിളിക്കുന്നതും യുക്തിക്കു നിരക്കാത്തതുമായ കാര്യങ്ങളെയാണ് സാധാരണയായി 'അന്ധവിശ്വാസം' എന്നു വിളിക്കുന്നത്. പലതരത്തിലുള്ള വിശ്വാസങ്ങൾ ജീവിതത്തെ ചൂഴ്ന്നു നിൽക്കാറുണ്ട്. അവയിൽ പലതും വ്യക്തികളുടെ ജീവിത സാഹചര്യങ്ങളുമായി കൂടിക്കലർന്നാണ് കാണപ്പെടുന്നത്. യുക്തി, സങ്കല്പശക്തി, വിശ്വാസം, എന്നിവയൊക്കെത്തന്നെ മനുഷ്യ പ്രകൃതിയുടെ ഭാഗമാണ്. ഓരോരുത്തരിലും, വ്യത്യസ്ത സമൂഹങ്ങളിലും അവയെല്ലാം ഏറിയും കുറഞ്ഞും കാണപ്പെടുന്നു. ശരിയായ പരിശീലനവും അച്ചടക്കവുമില്ലെങ്കിൽ ഇവയെല്ലാം, ഒരു പരിധിവരെ, അന്ധമോ ബധിരമോ മൂകമോ ഒക്കെയാകാം.

**വിശ്വാസവും അന്ധവിശ്വാസവും വിദ്യാഭ്യാസവും**

വിശ്വാസത്തേയും അന്ധവിശ്വാസത്തേയുംവേർതിരിക്കുക എളുപ്പമല്ല. മത ജീവിതവുമായി ബന്ധപ്പെട്ട വിശ്വാസ ആചാരങ്ങളും, സമൂഹത്തിന്റെ വിദ്യാഭ്യാസ നിലവാരവും, വ്യക്തികളുടെ ബോധമണ്ഡലത്തെയും പെരുമാറ്റരീതികളെയും വലിയതോതിൽ സ്വാധീനിക്കാം. നിലനിൽക്കുന്നതിൽനിന്നും ഉന്നതവും ശാസ്ത്രീയവുമായ ഒരു ബോധമണ്ഡലത്തിലേക്കു സമൂഹം വളരുമ്പോഴാണ് നിലവിലുള്ള പല വിശ്വാസ ആചാരങ്ങളും ശരിയായിരുന്നില്ല എന്ന തിരിച്ചറിവിലേക്കു വ്യക്തികളും സമൂഹവും എത്തുന്നത്. മനുഷ്യന്റെ യുക്തിയിലും മത ബോധത്തിലും ലോകവീക്ഷണത്തിലും ക്രമാനുഗതമായ മാറ്റങ്ങളും വളർച്ചയും ഉണ്ടാകുന്നുണ്ട്. 'പ്രബുദ്ധത' എന്ന പദം ഇത്തരം വളർച്ചയെയാണ് സൂചിപ്പിക്കുന്നത്. ഇതിന്റെ ഫലമായി സമൂഹത്തിലുണ്ടാകുന്ന ഗുണപരമായ മാറ്റത്തെയാണ് 'നവോത്ഥാനം' എന്നു വിളിക്കുന്നത്

വിദ്യാഭ്യാസത്തിന്റെ ഫലമായി, സമൂഹം സ്വയം വിലയിരുത്താനും ആത്മ വിമർശനബുദ്ധ്യാ സ്വയം വിശകലനം ചെയ്യാനും പ്രാപ്തമാകുമ്പോഴാണ് പ്രബുദ്ധതയുടെ വെളിച്ചം സമൂഹത്തെ ദീപ്തമാക്കുന്നത്. സമൂഹത്തിന്റെ ഇരുളടഞ്ഞ പല മേഖലകളെയും നവമായി ആർജിച്ച ആത്മബോധത്തിന്റെ വെളിച്ചത്തിൽ വിശകലനം ചെയ്യാനും, മാറ്റങ്ങൾ ആവശ്യപ്പെടാനും അപ്പോൾ മനുഷ്യനു കഴിയും.

**ജാത്യാചാരങ്ങളുടെ ഇന്നലെകളിൽനിന്ന് പ്രബുദ്ധതയിലേക്ക്**

ജാതി ശ്രേണിയിൽ ഉറപ്പിക്കപ്പെട്ടിരുന്ന ഇന്ത്യൻ സമൂഹത്തിൽ, മാറ്റങ്ങൾ കണ്ടുതുടങ്ങുന്നതു 16, 17 നൂറ്റാണ്ടുകൾ മുതലാണ്. ക്രിസ്ത്യൻ മിഷനറിമാരുടെ നേതൃത്വത്തിൽ നടപ്പിൽവരുത്തിയ പാശ്ചാത്യ വിദ്യാഭ്യാസവും, മനുഷ്യരുടെ തുല്യ അന്തസ്സിനെയും സ്ത്രീ-പുരുഷ പാരസ്പര്യത്തെയും അടിസ്ഥാന പ്രമാണങ്ങളാക്കിയുള്ള സാമൂഹിക ഇടപെടലുകളും, ജാതി ഭേതത്തെ അതിലംഘിക്കുന്ന ആധുനിക വിദ്യാഭ്യാസ സമ്പ്രദായങ്ങളും, അയിത്തത്തെ അപ്രസക്തമാക്കുന്ന ആധുനിക വൈദ്യശാസ്ത്ര രീതികളും കേരളത്തിൽ മാത്രമല്ല ഇന്ത്യയുടെ ഇതര ഭാഗങ്ങളിലും വൻതോ



തിലുള്ള സാമൂഹിക മാറ്റത്തിനു നാന്ദി കുറിച്ചു. ജാത്യാചാരങ്ങൾ പലതും ക്രമേണ, അനാചാരങ്ങളായി പരിഗണിക്കപ്പെടുകയും അവയ്ക്കെതിരെ സാമൂഹിക അവബോധവും നിയമ നിർമ്മാണം ഉൾപ്പെടെയുള്ള പ്രതിരോധ സംവിധാനങ്ങളും പ്രബലപ്പെട്ടു വരികയും ചെയ്തു.

പതിനേഴാം നൂറ്റാണ്ടുമുതൽ ക്രൈസ്തവ സമുദായത്തിനുള്ളിൽ മതപരവും സാമൂഹികവുമായ പലമാറ്റങ്ങളുമുണ്ടായി. യൂറോപ്യൻ മിഷനറിമാർ കൊണ്ടുവന്ന വൈദിക പരിശീലനരീതികളും ആരാധനാ രീതികളും 1599 ലെ ഉദയമ്പേരൂർ സൂനഹദോസ് ഏർപ്പെടുത്തിയ വിശ്വാസ പരിശീലന-ശിക്ഷണ സമ്പ്രദായങ്ങളും സഭാ ജീവിതത്തിൽ വലിയതോതിൽ അസ്വസ്ഥതയുണ്ടാക്കിയെങ്കിലും, മലയാളക്കരയിൽ സാവകാശത്തിലുള്ളതെങ്കിലും, സമഗ്രമായ ഒരു സാമൂഹിക മാറ്റത്തിനു തുടക്കം കുറിക്കുകയായിരുന്നു. സമൂഹത്തിന്റെ എല്ലാ തലങ്ങളിലും തുടർചലനങ്ങളുണ്ടാക്കാൻ കഴിഞ്ഞു എന്നതാണ് മിഷനറിമാരുടെ പ്രവർത്തനങ്ങളെ ഇന്നും പ്രസക്തമക്കി നിലനിർത്തുന്നത്.

**സാമൂഹിക മാറ്റത്തിന്റെ തുടർചലനങ്ങൾ**

മിഷനറിമാർ തുടങ്ങിവച്ച സാമൂഹിക മാറ്റത്തിന്റെ പ്രക്രിയ ഇതര സമുദായങ്ങളിലും ചലനമുണ്ടാക്കി. പല നവീകരണ, പുനരുജ്ജീവന ശ്രമങ്ങളും പരമ്പരാഗത ഹിന്ദു സമുദായത്തിനുള്ളിൽനിന്നുതന്നെ വളർന്നുവരികയും ചെയ്തു. മിഷനറിമാരുടെ പ്രബോധനങ്ങളെ എതിർത്തും ഘണ്ഡിച്ചും, ചെറുത്തുനിന്നും ഹിന്ദുമത പുനരുജ്ജീവനത്തിനുള്ള പരിശ്രമങ്ങൾ ശക്തമായി. അത്തരം ശ്രമങ്ങൾ പലപ്പോഴും പ്രബുദ്ധരായ ചില വ്യക്തികളിൽ തുടങ്ങി, പ്രസ്ഥാനങ്ങളായി വളർന്നു. ഒപ്പം, ഹിന്ദു ജീവിതരീതിയിലും ആചാരങ്ങളിലും വിശ്വാസങ്ങളിലും നവീകരണവും പരിഷ്കരണവും കൊണ്ടുവരാനുള്ള ശ്രമങ്ങളുണ്ടായി. ക്രിസ്ത്യൻ മിഷനറിമാരുടെ പ്രവർത്തനവും അതുണ്ടാക്കിയ വ്യത്യസ്ഥ പ്രതികരണങ്ങളും സമൂഹത്തിൽ പ്രബുദ്ധതയുടെയും നവോത്ഥാനത്തിന്റെയും ചലനങ്ങളുണ്ടാക്കി എന്നതാണ് കേരള നവോത്ഥാനത്തിന്റെ വസ്തുനിഷ്ഠ യാഥാർഥ്യം.

ശ്രീ ചട്ടമ്പി സ്വാമി, ശ്രീ നാരായണ ഗുരു, ശ്രീ അയ്യങ്കാളി, പൊയ്കയിൽ ശ്രീ കുമാരഗുരു, ശ്രീ മന്നത്തു പദ്മനാഭൻ, ശ്രീ വി. ടി. ഭട്ടതിരിപ്പാട്, ഡോ. പൽപ്പു, മഹാകവി കുമാരൻ

ആശാൻ തുടങ്ങി അനേകംപേർ ജാതി ഹിന്ദുത്വത്തിന്റെ അയിത്താചാരങ്ങളെയും അനുബന്ധമായി ഉണ്ടായിരുന്ന അന്ധവിശ്വാസങ്ങളെയും എതിർത്തുകൊണ്ടും അനിവാര്യ മായ സാമുദായിക മാറ്റത്തിനുവേണ്ടി ശക്തമായ നില പാടുകൾ സ്വീകരിച്ചുകൊണ്ടും മുന്നോട്ടുവന്നതിന്റെ ഫലമാണ് ഹിന്ദു സമുദായത്തിലും, അതുവഴിയായി കേരളത്തിന്റെ പൊതുസമൂഹത്തിലും ഉണ്ടായ നവോത്ഥാന മുന്നേറ്റങ്ങൾ. ഈ മാറ്റങ്ങളുടെ അന്തർധാരയായി വർത്തിച്ചത് ക്രൈസ്തവ സഭയും മിഷനറിമാരും യേശുക്രിസ്തുവിന്റെ സുവിശേഷവുമായിരുന്നു എന്നത് പലപ്പോഴും വിസ്മരിക്ക പ്പെട്ടുപോകുകയോ തമസ്കരിക്കപ്പെടുകയോ ചെയ്യുന്നുണ്ട്.

**കേരളം തിരിച്ചു നടക്കുന്നുവോ?**

ഇരുപതാം നൂറ്റാണ്ടിന്റെ അവസാനം മുതൽ, ജാതി ഹിന്ദുത്വവും സവർണ്ണ മേധാവിത്വ ചിന്തയും ഇന്ത്യയിൽ വീണ്ടും ശക്തമാവുകയും മതേതര ഇന്ത്യയുടെ മുഖ്യ ധാരയിൽ ഹിന്ദു സ്വത്വരാഷ്ട്രീയം ശക്തിയാർജിക്കുകയും ചെയ്തത്, സമകാലിക സമൂഹത്തിൽ വലിയ ചലനങ്ങൾ സൃഷ്ടിക്കുന്നുണ്ട്. എന്നാൽ, ഹൈന്ദവ പുനരുജ്ജീവന ചിന്ത അയിത്താചാരങ്ങളെയോ അന്ധവിശ്വാസങ്ങളെയോ തിരികെ കൊണ്ടുവരുന്നതായി തെളിവുകളില്ല. പശു ആരാധന, ന്യൂനപക്ഷങ്ങളോടുള്ള അനിഷ്ടം, മതത്തിന്റെ ബാഹ്യ വൽക്കരണവും മത ചിഹ്നങ്ങളുടെ വർധിച്ച പ്രചാരവും തുടങ്ങിയ പ്രവണതകൾ ശക്തമാണുതാനും. എങ്കിലും, ഹിന്ദു മതം ഒരു തിരിച്ചു പോക്കിലാണ് എന്നു പറയാൻ കഴിയില്ല.

**ഇതര സമുദായങ്ങളിൽ എന്തു നടക്കുന്നു?**

ക്രൈസ്തവ മതത്തിലും സഭകളിലും പൊതുവായി ഒരു ആത്മീയ ഉണർവ്വ് പ്രകടമാണെങ്കിലും, മതാത്മക ജീവിതം കൂടുതലായി വ്യക്തിനിഷ്ഠവും ഭക്തിയധിഷ്ഠിതവുമാണ്. സാമൂഹിക പ്രബോധനങ്ങളും പ്രതിബദ്ധതയും കുറയു ന്നതായിട്ടാണ് കാണുന്നത്. സമൂഹത്തിൽ മാറ്റം കൊണ്ടു വരുവാനുള്ള സുവിശേഷത്തിന്റെ ശക്തി വ്യക്തികളിൽ അവസാനിച്ചു പോകുന്നുവോ എന്ന് സമുദായം ആത്മ ശോധന ചെയ്യേണ്ടതാണ്. പൊതുസമൂഹത്തിലും പൊതു രംഗത്തും ക്രൈസ്തവ പ്രാധിനിത്യവും സ്വാധീനവും കുറഞ്ഞുവരുന്നു എന്ന നിരീക്ഷണം ശക്തമാണ്.

ഇസ്ലാം മതം പൊതുവേ പരമ്പരാഗതമായി പുലർത്തി പോരുന്ന സാമുദായിക സ്വത്വാധിഷ്ഠിത ജീവിത രീതിയിൽ കാതലായ മാറ്റങ്ങളില്ലാതെ തുടരുന്നു. ഒപ്പം കേരളത്തിന്റെ രാഷ്ട്രീയ സാമൂഹിക മണ്ഡലങ്ങളിൽ സജീവമായ സാന്നി ധ്യവും സ്വാധീനവും പുലർത്തിപ്പോരുന്നു. സമീപകാലത്തു ണ്ടായിട്ടുള്ള ഒരു മാറ്റം, സമുദായത്തിനുള്ളിൽ ശക്തമാകുന്ന നവീന സലഫി - വഹാബി ചിന്തയുടെ സ്വാധീനവും തൽ ഫലമായി ശക്തിപ്പെട്ടുവരുന്ന 'പൊളിറ്റിക്കൽ ഇസ്ലാമി'ന്റെ വളർച്ചയുമാണ്. സമുദായ നേതൃത്വം അതീവ ജാഗ്രത പുലർത്തിയില്ലെങ്കിൽ, സമുദായത്തിൽ ഒരു ഭാഗം തീവ്ര സ്വഭാവമുള്ള രാഷ്ട്രീയ പ്രസ്ഥാനങ്ങളിലേക്ക് മാറിപ്പോ യേക്കാം. ഇത് സമുദായത്തിനും രാഷ്ട്രത്തിനും അപരി ഹാര്യമായ പ്രശ്നങ്ങൾ സൃഷ്ടിച്ചേക്കാം.



**അന്ധവിശ്വാസമാണോ പ്രശ്നം?**

മുകളിൽ ചൂണ്ടിക്കാണിച്ച വസ്തുതകൾ വ്യക്തമാ ക്കുന്നത് കേരളത്തിന്റെ പൊതു സമൂഹമോ പ്രബല സമുദായങ്ങളോ അന്ധവിശ്വാസത്തെ പ്രോത്സാഹിപ്പി ക്കുകയോ വളർത്തുകയോ ചെയ്യുന്നില്ല എന്നുതന്നെയാണ്. അങ്ങനെയെങ്കിൽ, ഇലന്തൂരിൽ ഉണ്ടായതുപോലുള്ള മനുഷ്യ മനസ്സാക്ഷിയെ ഞെട്ടിക്കുന്ന നരഹത്യകൾ വർധിച്ചു വരുന്നതിനു കാരണം സമൂഹത്തിൽ പടരുന്ന അന്ധ വിശ്വാസമാണോ? ആണെങ്കിൽ അത് എന്തുതരം അന്ധ വിശ്വാസമാണ്? സമൂഹത്തിൽ കുറ്റകൃത്യങ്ങൾ വർധിക്കുന്നു എന്നതല്ലേ യഥാർത്ഥ പ്രശ്നം? അതിനുള്ള കാരണം യഥാർത്ഥത്തിൽ അന്ധവിശ്വാസമാണോ, അതോ മറ്റെന്തെ ങ്കിലുമാണോ?

'പണമുണ്ടാക്കാൻ ഏതറ്റം വരെയും പോകുന്നതിൽ തെറ്റില്ല' എന്ന കാഴ്ചപ്പാട് സമൂഹത്തിൽ പടരുന്നുണ്ട്. ഇത് ഒരു അന്ധവിശ്വാസമാണെങ്കിൽ, അത് കേരളത്തിൽ അങ്ങേ യറ്റം പ്രബലമാണ്. ഇതിനുള്ള രാഷ്ട്രീയ സാഹചര്യവും രാഷ്ട്രീയ പിന്തുണയും വർധിച്ചുവരുന്നു എന്നതല്ലേ കേരളത്തെ കുറ്റകൃത്യങ്ങളുടെ വിളനിലമാക്കുന്നത്? എല്ലാത്തരം കുറ്റകൃത്യങ്ങളും പണമുണ്ടാക്കുക എന്ന ലക്ഷ്യ ത്തോടെ ആവിഷ്ക്കരിക്കപ്പെടുന്നു! നമ്മുടെ രാഷ്ട്രീയ പ്രവർത്തനത്തിന്റെ ലക്ഷ്യവും അതുതന്നെയായി മാറിയി രിക്കുന്നു!

രാഷ്ട്രീയ പാർട്ടികൾ കോർപറേറ്റുവൽക്കരിക്കപ്പെടുകയും രാഷ്ട്രീയ പ്രവർത്തകർ പാർട്ടിയുടെ ശമ്പളക്കാരായി മാറുകയും രാഷ്ട്രീയ പ്രവർത്തനം ഒരു തൊഴിലായി




ചരിത്രം



# അടിമപ്പെൺകുട്ടി അൾത്താര വണക്കത്തിന് യോഗ്യയായ കഥ

റവ. ഫാ. ഷീൻ പാലക്കുഴി

ക്രിസ്തുമസിന് ഒരുക്കമായുള്ള 25 നോമ്പു തുടങ്ങുമ്പോൾ ഓർക്കാൻ പറ്റിയ ഒരാളെ പരിചയപ്പെടുത്താം. സഭയിലെ വലിയ വിശുദ്ധയാണ് – വിശുദ്ധ ജോസഫൈൻ ബക്കിത. അനേകം യജമാനൻമാരുടെ അടിമയായിരുന്നിട്ട് ഒടുവിൽ ക്രിസ്തുവിന്റെ മാത്രം സ്വന്തമായവൾ. അതിക്രൂരമായി പീഡിപ്പിച്ച മനുഷ്യരോട് ക്ഷമിക്കാൻ തക്കവണ്ണം ക്രിസ്തുവിനോളം വലിയ ഹൃദയമുള്ളവൾ. ഇടയ്ക്കൊക്കെ കണ്ണു നനയാതെ ഈ ജീവിതകഥ വായിച്ചു തീർക്കാനാവില്ല!

1869 ൽ പടിഞ്ഞാറൻ സുഡാനിലെ ദാർഫുർ എന്ന സ്ഥലത്തു ജനിച്ച ഒരു പെൺകുട്ടിയാണ് ബക്കിത. ദാജു ഭാഷ സംസാരിക്കുന്ന ദാജു എന്ന ഗോത്രത്തിലെ അംഗമായിരുന്നു അവൾ. ബക്കിതയുടെ ചെറുപ്പകാലം വലിയ സന്തോഷം നിറഞ്ഞതായിരുന്നു. ബക്കിതയുടെ പിതൃസഹോദരൻ ആ ഗ്രാമ മുഖ്യനായിരുന്നു. വലിയ സ്നേഹമുള്ള മാതാപിതാക്കൾക്കും മൂന്നു

പരിഗണിക്കപ്പെടുകയും ചെയ്തതോടെ, പ്രാദേശികതലം മുതലുള്ള എല്ലാ സർക്കാർ–അർദ്ധസർക്കാർ ഭരണസംവിധാനങ്ങളും പാർട്ടിക്കുവേണ്ടി വിനിയോഗിക്കപ്പെടാനുള്ളതാണെന്ന തലതിരിഞ്ഞ കാഴ്ചപ്പാടിൽനിന്നു വളർന്നുവന്ന രാഷ്ട്രീയ– ഉദ്യോഗസ്ഥ– ക്രിമിനൽ കൂട്ടുകെട്ടും, അഴിമതിയും, കേരള സമൂഹത്തെ മുൻപെങ്ങും ഇല്ലാത്തവിധം ക്രിമിനൽവൽക്കരിച്ചിരിക്കുന്നു എന്നതല്ലേ യാഥാർത്യം? ഫലമോ? ഏതു വിധേനയുള്ള പണസമ്പാദനവും 'രാഷ്ട്രീയമായി ശരി'യാണ് എന്ന കാഴ്ചപ്പാട് ശക്തമായിരിക്കുന്നു! ക്രിമിനലുകളെ മാറ്റിനിർത്തി രാഷ്ട്രീയ പ്രവർത്തനം അസാധ്യമായിരിക്കുന്നതുപോലെ, രാഷ്ട്രീയ സംരക്ഷണം കിട്ടാത്ത കുറ്റകൃത്യങ്ങളില്ല എന്നനില വന്നിരിക്കുന്നു!

സ്വർണ്ണ കള്ളക്കടത്ത്, മയക്കുമരുന്നു കള്ളക്കടത്ത്, മനുഷ്യക്കടത്ത്, തീവ്രവാദം, വർധിച്ചുവരുന്ന കൊലപാതകങ്ങൾ, തട്ടിക്കൊണ്ടുപോകൽ, സ്ത്രീപീഡനം തുടങ്ങി ഏതുതരം സംഘടിത കുറ്റകൃത്യത്തിനും സംസ്ഥാനത്തെ ഏതെങ്കിലും രാഷ്ട്രീയ പാർട്ടികളുമായി ബന്ധമുണ്ട് എന്ന അവസ്ഥ സംജാതമായിരിക്കുന്നു.

**രാഷ്ട്രീയ കുറ്റകൃത്യങ്ങളും അന്ധവിശ്വാസവും**

അന്ധവിശ്വാസത്തിൽ അജ്ഞതമൂലമുള്ള അന്ധതയുടെ പ്രശ്നമാണ് ഉള്ളതെങ്കിൽ, നമ്മൾ ഇന്നഭിമുഖീകരിക്കുന്ന പ്രശ്നം എല്ലാം കാണുകയും അറിയുകയും ചെയ്യുന്നവർ കണ്ണടയ്ക്കുന്നതുമൂലം സംഭവിക്കുന്ന സമൂഹത്തിന്റെതന്നെ വർധിച്ചുവരുന്ന ക്രിമിനൽവൽക്കരണമാണ്! ഇത് സാമൂഹികവും രാഷ്ട്രീയവുമായ കാരണങ്ങളാൽ ഉരുത്തിരിഞ്ഞു വന്നിട്ടുള്ളതും, കേരളത്തിലെ സവിശേഷമായ രാഷ്ട്രീയത്തിന്റെയും സങ്കീർണ്ണമായ സാമൂഹിക സാഹചര്യങ്ങളുടെയും ഉൽപ്പന്നവും അവയുടെ അവിഭാജ്യ ഘടകവുമാണ്. സർവ്വാംഗം ചികിത്സ ആവശ്യമുള്ള കടുത്ത രോഗമായി മാറിയിരിക്കുന്നു കേരള സമൂഹത്തിന്റെ ക്രിമിനൽവൽക്കരണം എന്ന മാരക വ്യാധി. ഏതെങ്കിലും ഒരു കുറ്റകൃത്യത്തെ അന്ധവിശ്വസത്തിന്റെ ലേബലിൽ ചേർത്തുകൊണ്ട് ഈ സങ്കീർണ്ണ സാഹചര്യത്തെ നേരിടാൻ കഴിയും എന്നു ചിന്തിക്കുന്നത്, കേവലം തൊലിപ്പുറത്തുള്ള ചികിത്സ മാത്രമായിരിക്കും.






സഹോദരൻമാർക്കും മൂന്നു സഹോദരിമാർക്കും ഒപ്പമുള്ള ആ കാലത്തെ ബക്കിത പിന്നീടു വിശേഷിപ്പിക്കുന്നത് ആകുലത കളോ വേദനകളോ അറിഞ്ഞിട്ടില്ലാത്ത ഒരു കാലമെന്നാണ്.

എന്നാൽ പിന്നീടങ്ങോട്ട് കഥ മാറി. 1877 ൽ ബക്കിതയ്ക്ക് ഏഴെട്ടു വയസ്സു പ്രായമുള്ളപ്പോൾ അവളെ അറേബ്യയിലെ അടിമക്കച്ചവടക്കാർ തട്ടിക്കൊണ്ടു പോയി. അവളുടെ മൂത്ത സഹോദരിയെയും രണ്ടു വർഷം മുമ്പ് ഇതുപോലെ അവർ തട്ടിക്കൊണ്ടുപോയിരുന്നു. വെറും എട്ടാം വയസ്സിൽ അടിമയായി പിടിക്കപ്പെട്ട ബക്കിതയെ എൽ ഒബേദിലേക്ക് അവർ കാൽനടയായി കൊണ്ടു പോയി. എൽ ഒബേദിലേ ക്കുള്ള ദൂരം എത്രയാണെന്നറിയാമോ? 960 കിലോമീറ്റർ. അത്രയും ദൂരം നഗ്നപാദയായി ആ കൊച്ചു പെൺകുട്ടി നടന്നു. ആ യാത്രയ്ക്കിടയിൽ തന്നെ പല യജമാനൻമാർക്ക് പല തവണ അവൾ വിൽക്കപ്പെട്ടു. കഠിനമായി പീഡിപ്പി ക്കപ്പെട്ടു. എട്ടു വയസ്സു മാത്രം പ്രായമുള്ള ഒരു പെൺകുട്ടി ഇതൊക്കെ എങ്ങനെ സഹിച്ചിട്ടുണ്ടാവും! അടിമയായി ജീവിച്ച കാലം മുഴുവനെടുത്താൽ ഏതാണ്ട് പന്ത്രണ്ടോളം യജമാനൻമാർക്ക് അവൾ അടിമയായിരുന്നു.

സത്യത്തിൽ ബക്കിതയെന്ന പേര് പോലും അവളുടെ സ്വന്തമല്ല. സഹിക്കേണ്ടി വന്ന കടുത്ത വേദനകളുടെ ഫലമായി സ്വന്തം പേരുപോലും ആ പെൺകുട്ടി മറന്നു പോയി. ബക്കിതയെന്നത് അടിമക്കച്ചവടക്കാർ അവൾക്കിട്ട പേരാണ്. അറബി ഭാഷയിൽ ആ പേരിനർത്ഥം 'ഭാഗ്യവതി' എന്നാണ്. കൂടാതെ കച്ചവടക്കാർ നിർബന്ധപൂർവം അവളെ ഇസ്ളാം മതത്തിലേക്ക് പരിവർത്തനം ചെയ്യുകയും ചെയ്തു.

എൽ ഒബയ്ദിൽ അവളെ വാങ്ങിയത് പണക്കാരനായ ഒരറബിയാണ്. അയാൾ അവളെ തന്റെ രണ്ടു പെൺ മക്കൾക്ക് വേലക്കാരിയായി നൽകി. ഏതാനും നാളുകൾ കഴിഞ്ഞപ്പോൾ വീട്ടിലെ ആൺമക്കളിലൊരാളോട് മോശ മായി പെരുമാറിയെന്നു പറഞ്ഞ് അവൾ അതിക്രൂരമായി മർദ്ദിക്കപ്പെട്ടു. ഗുരുതരമായി പരിക്കേറ്റ് അവൾ രോഗിണി യായി. ഒരു മാസത്തോളം അവൾക്ക് കിടക്കയിൽ നിന്ന് എഴുനേൽക്കാൻ പോലും കഴിഞ്ഞില്ല. ആരോഗ്യം വീണ്ടെടു ത്തപ്പോൾ അവരവളെ ഒരു ടർക്കിഷ് ജനറലിനു വിറ്റു. തന്റെ ഭാര്യയേയും അമ്മായിയമ്മയേയും ശുശ്രൂഷിക്കാൻ ജനറൽ അവളെ നിയോഗിച്ചു. അവർ വളരെ ക്രൂരമായാണ് ബക്കിതയോടു പെരുമാറിയത്. അതിനെക്കുറിച്ച് ബക്കിത പറയുന്നതിങ്ങനെയാണ്: 'അത്രയും വർഷം ആ വീട്ടിൽ താമസിച്ചിട്ട് ശരീരത്തിൽ മുറിവേൽക്കാത്ത ഒരു ദിവസ ത്തെക്കുറിച്ചു പോലും എനിക്കോർമ്മയില്ല. ഒരു മുറിവ് ഉണങ്ങുന്നതിനു മുമ്പു തന്നെ മറ്റൊന്ന് ഉണ്ടായിരിക്കും.'

പീഡനങ്ങളുമായി ബന്ധപ്പെട്ട് മറ്റൊരു ഭീകരമായ ഓർമ അവൾക്കുണ്ട്. യജമാനത്തി ഒരു ചാട്ടയുമായി മുന്നിൽ നിൽക്കും. മറ്റൊരു സ്ത്രീ വെളുത്ത മാവും ഉപ്പും കത്തിയു മായി വരും. വെളുത്ത മാവു കൊണ്ടു ബക്കിതയുടെ ശരീര ത്തിൽ വരകളിടും. ആ വരകളിലൂടെ ആഴത്തിൽ കത്തി കൊണ്ടു വരയും. ആ മുറിവുകളുടെ പാടുകൾ ഒരിക്കലും മായാതിരിക്കാൻ പച്ച മുറിവുകളിൽ ഉപ്പു പുരട്ടും. അങ്ങനെ നെഞ്ചിലും വയറിലും വലതു കയ്യിലുമൊക്കെയായി പല തവണയായി 114 മുറിവുകളാണ് അവൾക്ക് എൽക്കേണ്ടി വന്നത്. എന്തൊരു ഭീകരാവസ്ഥയാണത്.

1882 ന്റെ അവസാനമായപ്പോഴേക്കും മാഡിസ്റ്റ് വിപ്ലവകാ രികൾ എൽ ഒബേയ്ദ് ആക്രമിക്കാൻ തുടങ്ങി. ടർക്കിഷ് ജനറൽ തന്റെ അടിമകളെയെല്ലാം വിറ്റ ശേഷം സ്വദേശ ത്തേക്ക് പോയി. 1883 ൽ ബക്കിതയെ വാങ്ങിയത് ഒരു ഇറ്റാ ലിയൻ വൈസ് കൗൺസൽ കാലിസ്റ്റോ ലിഞ്ഞാനി എന്നയാ ളാണ്. രണ്ടു വർഷം സുഡാന്റെ തലസ്ഥാനമായ ഖാർത്തും എന്ന സ്ഥലത്ത് തന്റെ പുതിയ യജമാനനൊപ്പം ബക്കിത കഴിഞ്ഞു. അയാൾ ദയവോടെയാണ് അവളോടു പെരുമാ റിയത്. ഒടുവിൽ ലിഞ്ഞാനി ഇറ്റലിയിലേക്കു തിരിച്ചു പോകാനൊരുങ്ങിയപ്പോൾ തന്നെയും കൂടെ കൊണ്ടു പോകണമെന്ന് ബക്കിത അയാളോടപേക്ഷിച്ചു. ഒടുവിൽ അയാൾ സമ്മതിച്ചു. അങ്ങനെ വളരെ അപകടം പിടിച്ച ഒരു യാത്രയ്ക്കൊടുവിൽ ബക്കിത ഇറ്റലിയിലെത്തി. അവിടെ മരിയ മിഷെല്ലി എന്ന സ്ത്രീക്ക് ബക്കിതയുടെ ഓണർഷിപ്പ് അയാൾ കൈമാറി. ബക്കിത അവരോടൊപ്പം വെനീസിൽ അവരുടെ വീട്ടിൽ താമസമാക്കി. മൂന്നു വർഷം ബക്കിത അവിടെയുണ്ടായിരുന്നു.

1988 ൽ മിഷെല്ലി കുടുംബം ഇറ്റലിയിലെ സ്വത്തുക്ക ളൊക്കെ വിറ്റ് സുഡാനിലേക്കു താമസം മാറുന്നതിന്റെ ഭാഗ മായി കുറച്ചു നാളത്തേക്ക് ബക്കിതയെ വെനീസിലെ കനോസ്സിയൻ സിസ്റ്റേഴ്സിന്റെ സംരക്ഷണയിലാക്കി. ആ ഭവനം ബക്കിതയ്ക്ക് വലിയ ആശ്വാസമായിരുന്നു. ആ സന്യാസിനിമാർ ബക്കിതയെ അടിമയെപ്പോലെയല്ല സ്വന്തം സഹോദരിയെപ്പോലെ സ്നേഹിച്ചു. അവരിൽ നിന്നാണ് ബക്കിത ആദ്യമായി ക്രിസ്തുവിനെക്കുറിച്ചറിയുന്നത്. ആ അറിവ് അവളിൽ വലിയ പ്രതീക്ഷയും പ്രത്യാശയും നിറച്ചു. അവിടം വിട്ട് മറ്റൊരിടത്തേക്കുമില്ലെന്ന് അവൾ മനസ്സി ലുറപ്പിച്ചു.

ഏതാനും നാളുകൾ കഴിഞ്ഞപ്പോൾ ബകിതയെ തിരികെ കൊണ്ടുപോകാൻ മിഷെല്ലി വന്നു. പക്ഷെ ബക്കിത പോകാൻ വിസമ്മതിച്ചു. തർക്കമായി. കേസായി. ഒടുവിൽ അടിമത്വ ത്തിന് നിയമ പ്രാബല്യമില്ലാത്ത ഇറ്റലിയിലെ കോടതി ബക്കിതയെ സ്വതന്ത്രയാക്കി. അങ്ങനെ ബക്കിത സ്വതന്ത്ര യായി. 12 വർഷം നീണ്ട അടിമത്വവും നരകയാതനയും അവസാനിച്ചു. ഇനി ബക്കിതയ്ക്കു തീരുമാനിക്കാം ജീവിതം ഏതു വഴിക്കു നീങ്ങണമെന്ന്. അവൾ കനോസ്സിയൻ സിസ്റ്റേഴ്സിനൊപ്പം നിൽക്കാൻ തീരുമാനിച്ചു. ഒരു സന്യാ സിനിയാകണമെന്ന ആഗ്രഹം പ്രകടിപ്പിച്ചു. 1890 ജനുവരി 9-ന് ബക്കിത ജോസഫൈൻ മാർഗരറ്റ് എന്ന പേരിൽ മാമ്മോദീസയും സ്ഥൈര്യലേപനവും ദിവ്യകാരുണ്യവും സ്വീകരിച്ചു. അവൾക്കു ദിവ്യകാരുണ്യം നൽകിയത് വെനീ സിലെ കർദ്ദിനാളും പേട്രിയാർക്കുമായിരുന്ന ആർച്ചുബിഷപ് ജ്യുസെപ്പോ സാർതോയാണ്. അദ്ദേഹമാണ് പിന്നീട് പത്താം പീയൂസ് എന്ന പേരിൽ മാർപ്പാപ്പയായത്.

മൂന്നു വർഷം കഴിഞ്ഞ് 1893 ൽ ബക്കിത നൊവിഷ്യേറ്റിൽ പ്രവേശിച്ചു. 1896 ഡിസംബർ 8 ന് വ്രതവാഗ്ദാനം നടത്തി ഒരു സന്യാസിനിയായി. ഒരു ചരിത്ര നിമിഷമായിരുന്നു അത്.






അടിമയായിരുന്ന പെൺകുട്ടി ക്രിസ്തുവിന്റെ സ്വാതന്ത്ര്യത്തിലേക്കു പ്രവേശിച്ച ദിവസം. അനേകം യജമാനൻമാരുടെ അടിമയായിരുന്നവൾ ദൈവത്തിന്റെ മാത്രം സ്വന്തമായ നിമിഷം.

സന്യാസിനിയായ ശേഷം ഇറ്റലിയിലെ സ്കിയോയിലുള്ള ഒരു കോൺവെന്റിൽ അവൾ അംഗമായി. പിന്നീടുള്ള കാലം മുഴുവൻ അവിടെയാണ് സിസ്റ്റർ ജോസഫൈൻ ബക്കിത ചെലവഴിച്ചത്. മഠത്തിലെ ഏതു ജോലിയും അവൾ സന്തോഷത്തോടെ ചെയ്തു. തീവ്രമായ മിഷനറി ചൈതന്യം പ്രകടിപ്പിച്ചു. ഇറ്റലിയിലെ സന്യാസ ഭവനങ്ങളിൽ കടന്നു ചെന്ന് തന്റെ അനുഭവങ്ങൾ പങ്കുവച്ചു. ക്രിസ്തുവിനു വേണ്ടി എന്തു ചെയ്യാനും അവൾ ഒരുക്കമായിരുന്നു. അവളുടെ സൗമ്യതയും ശാന്തതയും പുഞ്ചിരിയും എല്ലാവരേയും ആകർഷിച്ചു. ലിറ്റിൽ ബ്രൗൺ സിസ്റ്റർ എന്നും ബ്ലാക്ക് മദർ അല്ലെങ്കിൽ കറുത്ത അമ്മ എന്നുമൊക്കെ മറ്റുള്ളവർ ആദരവോടെ അവരെ വിളിച്ചു. ഭൗതികകാര്യങ്ങളിൽ ഒട്ടും ഭ്രമിക്കാത്തതായിരുന്നു ബക്കിതയുടെ മനസ്സ്. അവളുടെ സുപ്പീരിയറിനോട് അവൾ പറഞ്ഞു, 'മദർ, എന്റെ കയ്യിൽ സ്വന്തമായി ആകെയുള്ളത് ജപമാലയും ക്രൂശിതരൂപവുമാണ്. പക്ഷെ അങ്ങ് ആവശ്യപ്പെടുകയാണെങ്കിൽ അത് പോലും ഉപേക്ഷിക്കാൻ ഞാനൊരുക്കമാണ്.' അവളെ ഒരു വിശുദ്ധയായി എല്ലാവരും പരിഗണിക്കാൻ തുടങ്ങി. അവളുടെ കഥ പുസ്തക രൂപത്തിൽ ഇറ്റലിയിലെങ്ങും പ്രചാരത്തിലായി. രണ്ടാം ലോകമഹായുദ്ധകാലത്ത് സ്കിയോയുടെ സംരക്ഷകയായി അവർ ബക്കിതയെ കരുതി. ബോംബുകളൊക്കെ വീണെങ്കിലും സ്കിയോയിൽ ഒരാൾ പോലും മരണപ്പെട്ടില്ല.

അവസാന നാളുകളിൽ അവൾ രോഗക്കിടക്കയിലായി. പക്ഷെ മുഖത്തെ പുഞ്ചിരി ഒരിക്കലും മാഞ്ഞില്ല. സുഖമാണോ എന്നു ചോദിച്ചാൽ എന്റെ യജമാനൻ തീരുമാനിക്കുന്നതു പോലെ എന്നായിരുന്നു മറുപടി. വേദന കഠിനമാകുമ്പോഴൊക്കെ അമ്മേ എന്നു വിളിച്ച് പരിശുദ്ധ കന്യാമറിയത്തോടു പ്രാർഥിക്കുമായിരുന്നു. അമ്മേ എന്നുള്ള ആ വിളിയായിരുന്നു അവളുടെ അവസാന വാക്കുകൾ. ഒടുവിൽ 1947 ഫെബ്രുവരി 8 ന് അവൾ സ്വർഗ്ഗത്തിലേക്കു യാത്രയായി. അവളുടെ പൂജ്യാവശിഷ്ടങ്ങൾ ഇപ്പോൾ സ്കിയോയിലെ ഹോളി ഫാമിലി കനോസ്സിയൻ കോൺവെന്റിൽ സൂക്ഷിച്ചിരിക്കുന്നു. 2000 ഒക്ടോബർ മാസത്തിൽ ജോൺ പോൾ രണ്ടാമൻ മാർപ്പാപ്പ അവളെ സിസ്റ്റർ ജോസഫൈൻ ബക്കിത എന്ന പേരിൽ വിശുദ്ധയായി പ്രഖ്യാപിച്ചു. വിശുദ്ധയുടെ തിരുനാൾ ഫെബ്രുവരി എട്ടിന് സഭ ആഘോഷിക്കുന്നു. 1992 ൽ ബക്കിത വാഴ്ത്തപ്പെട്ടവളായി പ്രഖ്യാപിക്കപ്പെട്ടപ്പോൾ ആ വാർത്തയ്ക്ക് സുഡാനിൽ നിരോധനമുണ്ടായിരുന്നു. എന്നാൽ പിന്നീട് ജോൺ പോൾ രണ്ടാമൻ പാപ്പയുടെ സുഡാൻ സന്ദർശനത്തോടെ മഞ്ഞുരുകി. സെയ്ന്റ് ജോസഫൈൻ ബക്കിത ഇന്ന് സുഡാന്റെ സ്വർഗ്ഗീയ മധ്യസ്ഥയാണ്. ഒപ്പം മനുഷ്യക്കടത്തിന് ഇരയാകുന്നവരുടെ സ്വർഗ്ഗീയ മധ്യസ്ഥയായും ബക്കിത സഭയിൽ അംഗീകരിക്കപ്പെടുന്നു.

നോമ്പുകാലത്തിലേക്കു പ്രവേശിക്കുമ്പോൾ വിശുദ്ധ ബക്കീത നമുക്കൊരു വലിയ പ്രചോദനമാണ്. പ്രത്യേകിച്ച് മറ്റുള്ളവരോടു ക്ഷമിക്കുന്ന കാര്യത്തിൽ. കുഞ്ഞായിരുന്നപ്പോൾ തന്നെ തട്ടിക്കൊണ്ടുപോയവരോടും ഒരടിമപ്പെണ്ണായിരുന്നപ്പോൾ തന്നെ ശാരീരികമായും മാനസികമായും പീഡിപ്പിച്ച യജമാനൻമാരോടും ക്രൂരമായി മുറിവേൽപ്പിച്ചവരോടും അവൾക്കു ക്ഷമിക്കാൻ കഴിഞ്ഞു. അവൾ പറഞ്ഞതിങ്ങനെയായിരുന്നു, 'എന്നെ കടത്തിക്കൊണ്ടുപോയ അടിമച്ചവടക്കാരെ, പീഡിപ്പിച്ചവരെപോലും കണ്ടുമുട്ടിയാൽ, ഞാൻ മുട്ടുകുത്തി അവരുടെ കൈകൾ ചുംബിക്കും. കാരണം, അത് സംഭവിച്ചില്ലായിരുന്നെങ്കിൽ ഇന്ന് ഞാനൊരു ക്രിസ്ത്യാനിയോ വിശ്വാസിയോ ആയിട്ടുണ്ടാവില്ലായിരുന്നു.' മറ്റുള്ളവരോടു ക്ഷമിക്കാൻ കഴിയുന്നില്ലെങ്കിൽ ഈ വിശുദ്ധയെ ഒന്നോർമ്മിക്കുക. അവരോടു ചെയ്തതുപോലെ ആരെങ്കിലും നിങ്ങളോടു ചെയ്തിട്ടുണ്ടോ? അവർ സഹിച്ചത്രയും നിങ്ങൾ സഹിച്ചിട്ടുണ്ടോ? നിങ്ങളുടെ നോമ്പുകാലം ധന്യമാവട്ടെ

കവിത

# നിലത്തെഴുത്ത്



റവ. ഫാ. ബിജോയ് ഊരാളിവിള

കെസിബിസി
ബൈബിൾ കമ്മീഷൻ
ഈ വർഷം നടത്തിയ
സാഹിത്യ മൽസരത്തിൽ
ഒന്നാം സമ്മാനാർഹമായ
കവിത.

നെഞ്ചുടയും നൊമ്പരത്താൽ കണ്ണെരിയും കദനത്താൽ
വിണ്ടുകീറും വ്യസനത്താൽ പെണ്ണവൾ നില്പൂ,
നാണക്കേടാൽ നമ്രയായും കൂന്തലാൽ മുഖം മറച്ചും
അഴിഞ്ഞുവീഴാൻ വിതുമ്പും ചേല പിടിച്ചും.

കൈയിലില്ല ഭൂഷണങ്ങൾ കാതിലും കാലിലുമില്ല,
മുന്നിലില്ല ഭാവിലേശം, ചിരിയുമില്ല.
ഭൂതകാലം, കണ്ണിനുള്ളിൽ എരിപക്കി പോലുറുത്തി,
ഭവതിയോ ശാപമോക്ഷം ഉറ്റുനോക്കുന്നു.

മന്ദവാതൻ ചുംബിച്ചപ്പോൾ കൂന്തലല്പം ഞെട്ടിമാറി
ഇന്ദുമുഖി വാരിധരം നീക്കിത്തെളിഞ്ഞു.
ഈറനുടുത്തമിഴികൾ ഈറ്റുനോവാൽ പിടയ്ക്കുന്നു.
ഈരം വഴിയും വദനം, ശോഭിതമുഖം,

കവുങ്ങിൻ പൂക്കുലയാലേ അഴിച്ച സർപ്പക്കോലംപോൽ
കുലഞ്ഞുലഞ്ഞതു കാണ്മൂ. തുടുത്ത ചുണ്ടോ,
തൊടുത്തശേഷം വിറയ്ക്കും വില്ലിൻ ഞാണുപോലെ കണ്ടു.
അഞ്ജനമോ അഞ്ചിയല്പം പിണങ്ങി നിന്നു.




ചുറ്റുമേറെയാളെ കാണാം, കൊല്ലാൻ കൈയിൽ കല്ലും കാണാം,
'ചെറ്റ പെണ്ണെ കൊല്ലുകെ'ന്നോർ ആർപ്പതും കേൾക്കാം.
'അഭിസാരികയാണിവൾ, നിശയുടെ കൂട്ടുകൂടി
അഭിരമിക്കുന്നവർക്കാനന്ദദായിനി,

ചോന്നചുണ്ടിൽ ചായമല്ലേ! ചൂന്നെടുത്ത ചഞ്ചലന്റെ
ചോരയാണേ! ജീവനാണേ! ചുടലപ്രേതം!
ഇവളോ ദുഷ്ചരിതസ്ത്രീ! അതിനാലെ കല്ലെറിയാൻ
ചട്ടമുണ്ടല്ലോ ഗുരുവേ, വിധിപറയൂ.'–

ചുറ്റും നിന്നവരിലാരോ ഉരചെയ്തു; വീണുടഞ്ഞ
നീർകണം പോലവരുള്ളിൽ നാദമുടഞ്ഞു.
യുഗാതീതൻ, എരുത്തിലിൽ പിറന്നവൻ, മൃത്യുഞ്ജയൻ,
യുഗപ്രഭാവൻ, ഗോതമ്പിൻ നിറമുള്ളവൻ,

മെല്ലെയൊന്നു നോക്കി ചുറ്റും കണ്ടു കോപാന്ധജനത്തെ,
കല്ലെറിയാൻ കാത്തുനില്ക്കും കല്സ്വരൂപത്തെ,
ഏങ്ങിയേങ്ങി സ്വന്തം നിഴൽ നോക്കി നില്ക്കും സ്ത്രീയെ. പിന്നെ,
മൗനമൊട്ടുവിടർന്നതോ തേങ്ങലിൽ വാടി.

കാറ്റുടലിൽ ഉടക്കും പോൽ തേങ്ങൽ കാതിൽ കൊരുക്കുന്നു,
കദനഭാരത്താലവൻ നിലത്തിരുന്നു.
ചുണ്ടലിൽ കൊരുത്ത ചോദ്യം വിഴുങ്ങാതെ സർവ്വജ്ഞാനി
ചൂണ്ടുവിരലാൽ പൂഴിയിൽ അക്ഷരം നട്ടു.

'പണ്ഡിതരേ കല്ലെറിയാം പണ്ടുകാലം സ്മരിച്ചീടാം
വീണ്ടുമൊരാഘോർ താഢാരം കല്കളാൽ തീർക്കാം'
പല്ലിറുമ്മി, കേട്ടപാടേ, കോപഫണം ചീറ്റി ചീറ്റി,
കിതപ്പുണർത്തി, ഹൃദയം കല്ലുപോലാക്കി,

കല്ലെടുക്കാൻ നീതിബീജം കുനിഞ്ഞപ്പോൾ നിവർന്നേശു
കരൾനൊന്തരുളി വചസ്സ്, അക്ഷരനാദം:
'പാപം ചെയ്യാത്തവനാദ്യം എറിയട്ടെ മടിക്കാതെ!
പാപശിക്ഷ നല്കാനേറ്റം ഉത്തമൻ നീയേ'

കൺകൾ മണ്ണിൽ വിരിച്ചീശൻ മണ്ണിൻ ഭാവം ചികഞ്ഞപ്പോൾ
കല്കൾ മണ്ണിൻ മാറിൽ വീഴും നാദം പരന്നു
മൂത്തവർ മൂത്തവർ ക്രമം അഴിഞ്ഞന്തം അവരജർ
സ്വത്വമാം ഭൂമാറിലശ്മം എറിഞ്ഞകന്നു

ഒളിയിലൊളിക്കും ഇരുൾ, ഓടി മായും വാരിധരം,
വെയിലേറ്റഴിയും ഹിമം, പോലവർ മണ്ടി
ഖിന്നയവൾ കണ്ണുനീരാൽ ആർദ്രമാക്കി ഭൂതലത്തെ
കനിവുള്ളോൻ പൂഴിയവൾക്കാകാശമേകി,

പറന്നുയരാൻ ചിറകും, പുഴയറിയാൻ കുളിരും,
പൂവിറുക്കാൻ വസന്തവും, ശുദ്ധിക്കഗ്നിയും
പാപിയാണേൽ വിചാരണക്കൂട്ടിൽ ലോകം കേറ്റിനിർത്തും
മാധ്യമം ധർമ്മം മറക്കും കോടതിയാകും

കല്ലെറിയാൻ കാത്തുനില്ക്കും, നഖവിഷ്കിരം പോൽ കീറും
ഗൃദ്ധ്രവൃത്തിയാവിക്കലം തിളയ്ക്കുമെന്നും.
നിലത്തെഴുതാൻ പഠിക്കാ, മെന്നിലേക്കും നുഴഞ്ഞീടാം
നലം തികഞ്ഞവരാകാം നരരായിടാം.











# സ്വർഗ്ഗീയ വിരുന്ന്

**പി. വി. സിസിലിക്കുട്ടി**

**അഡ്വ. ഡോ. തോമസ്കുട്ടി പനച്ചിക്കൽ**

'അന്ന് ഇങ്ങനെ സംഭവിക്കും. എല്ലാവരുടെയും മേൽ എന്റെ ആത്മാവിനെ ഞാൻ വർഷിക്കും. നിങ്ങളുടെ പുത്രന്മാരും പുത്രിമാരും പ്രവചിക്കും. നിങ്ങളുടെ വൃദ്ധന്മാർ സ്വപ്നങ്ങൾ കാണും. യുവാക്കൾക്ക് ദർശനം ഉണ്ടാകും' (ജോയേൽ 2:28).

ശരാശരി മനുഷ്യൻ, ഈ ലോകത്തെയും ഇഹലോക സുഖസൗകര്യങ്ങളെയും കുറിച്ച് പര്യാലോചിക്കുകയും ആകുലപ്പെടുകയും ചെയ്യുമ്പോൾ, ദൈവാഭിമുഖ്യമുള്ള വ്യക്തികൾ സ്വർഗ്ഗപ്രാപ്തി സ്വപ്നം കണ്ടുകൊണ്ട് ഈ ലോകത്തിൽ വച്ച് തന്നെ നിത്യസൗഭാഗ്യത്തിൻറെ അവാച്യമായ അനുഭൂതിയിൽ വിലയം പ്രാപിക്കുന്നു.

പി. വി. സിസിലിക്കുട്ടി ടീച്ചർ രചിച്ച 'സ്വർഗ്ഗീയ വിരുന്ന്' എന്ന നാടകം വായിച്ചപ്പോൾ മനോമുകുരത്തിൽ തെളിഞ്ഞുവന്ന ഒരു ചിത്രമാണ് മുകളിൽ കുറിച്ചിരിക്കുന്നത്. വേറിട്ട രീതിയിൽ ഉള്ള ഒരു ധ്യാനാനുഭവം നൽകുന്ന കൃതിയാണിത്. 'തികച്ചും കാൽപ്പനിക ഭാവത്തിൽ ചിറകടിച്ച ഒരു പുസ്തകം' എന്നാണു നാടകകൃത്ത് പുസ്തകത്തിന്റെ ആമുഖത്തിൽ ഇതിനെ നിരീക്ഷിച്ചിരിക്കുന്നത്; ആ നിരീക്ഷണം തികച്ചും വാസ്തവവും ആണ്. ഇഹലോക ദൗത്യം, തന്റെ സ്വർഗ്ഗീയ പിതാവിന്റെ ഹിതാനുസരണം ഏറ്റം വിജയകരമായി പൂർത്തിയാക്കിയ ശേഷം സ്വർഗ്ഗത്തിൽ തന്റെ പിതാവിന്റെ പക്കലേക്ക് ആരോഹണം ചെയ്ത യേശുവിനു സ്വർഗ്ഗവാസികൾ നൽകിയ സ്വീകരണം ആണ് പുസ്തകത്തിൻറെ ഇതിവൃത്തം. എഴുത്തുകാർ അധികമൊന്നും ഏറ്റെടുത്തിട്ടില്ലാത്ത ഒരു പ്രമേയത്തെ അതീവ കാൽപ്പനിക ഭാവത്തോടെ, എന്നാൽ തെളിമയോ സുതാര്യതയോ നഷ്ടമാകാതെ ലളിതമായി അവതരിപ്പിക്കുന്നതിൽ ഗ്രന്ഥകർത്താവ് വിജയിച്ചിട്ടുണ്ട്.

'നിങ്ങൾ ഉറക്കത്തിൽ കാണുന്നതല്ല സ്വപ്നം, നിങ്ങളെ ഉറങ്ങാൻ സമ്മതിക്കാത്തതാണ് സ്വപ്നം' (Dream is not that you see in sleep, but it is osmething that does not let you sleep). നമ്മുടെ മുൻരാഷ്ട്രപതി A P J അബ്ദുൾ കലാമിന്റെ ഈ വാക്കുകൾ ഇവിടെ ഏറെ അർത്ഥവത്താണ്. വാസ്തവത്തിൽ, നിത്യജീവനെ സ്വപ്നം കാണുന്ന ഒരു വ്യക്തിയ്ക്ക് പിന്നീട് ഉറങ്ങുവാൻ പറ്റില്ല, മറിച്ച് ആ സ്വപ്നാനുഭവത്തിലേക്കു എത്തിച്ചേരുവാൻ ഉതകുന്ന ഒരു ജീവിത പന്ഥാവിലേക്കു തന്റെ ജീവിതത്തെ തിരിച്ചു വിടുവാനുള്ള അവിശ്രാന്ത പരിശ്രമത്തിൽ ആയിരിക്കും അയാൾ. സ്വർഗ്ഗത്തിലെ ആനന്ദകരമായ നിത്യവാസത്തെ കുറിച്ച് സഭാപാരമ്പര്യങ്ങളിൽ നാം കണ്ടുമുട്ടുന്ന വാമൊഴികളും വരമൊഴികളും, ചില പുണ്യ ജീവിതങ്ങൾ, കഠിനതപസ്സിലൂടെയും ആഴപ്പെട്ട ധ്യാനത്തിലൂടെയും പരിശുദ്ധാത്മാവിന്റെ വരപ്രസാദം വഴിയായി സ്വാംശീകരിച്ചെടുത്ത ദൈവകൃപയുടെ ആവിഷ്ക്കാരമാണെന്നതിൽ സംശയമില്ല. ആ പുണ്യാത്മാക്കൾ സാമ്പ്രദായിക രീതിയിൽ നിന്നും തങ്ങളുടെ ചിന്താ മണ്ഡലത്തെ വ്യതിചലിപ്പിച്ചവരാണ്; വ്യത്യസ്തമായ രീതികളിൽ ചിന്തിക്കുവാൻ ധൈര്യപ്പെട്ടവരാണ്.

അടിസ്ഥാന വിശ്വാസ പൊരുളുകളെയും തിരുവചന സത്യങ്ങളെയും മുറുകെ പിടിക്കുന്നതിനും ഉയർത്തിക്കാട്ടുന്നതിനും ഗ്രന്ഥകർത്താവ് കൃതിയിൽ ആദ്യാവസാനം ശ്രദ്ധ പതിപ്പിച്ചിട്ടുണ്ടെന്നത് പ്രത്യേകം പരാമർശിക്കപ്പെടേണ്ടതാണ്. പുസ്തകത്തിൽ ചേർത്തിരിക്കുന്ന അനുഗ്രഹ മൊഴിയിൽ, ബഥനി സന്യാസ സമൂഹത്തിലെ അനുഗ്രഹീത സന്യാസിയായ ഫാ. നിർമ്മലാനന്ദ് ഇങ്ങനെ പറഞ്ഞിരിക്കുന്നു: 'സ്വർഗ്ഗത്തെ കുറിച്ചുള്ള ടീച്ചറിന്റെ തീവ്ര ധ്യാനമാണ് 'സ്വർഗ്ഗീയ വിരുന്ന്' എന്ന പുസ്തകം. സ്വർഗ്ഗം നേരിട്ട് കണ്ട പ്രതീതി ഉളവാക്കുന്ന തരത്തിൽ എഴുതപ്പെട്ടിരിക്കുന്ന ഓരോ രംഗങ്ങളും എഴുത്തുകാരി തീവ്രമായ ധ്യാനത്തിലൂടെ സ്വർഗ്ഗത്തോട് ഏകീഭവിച്ചു എന്നതിന്റെ തെളിവാണ്'.




പീഡാനുഭവത്തിലൂടെയും കുരിശുമരണത്തിലൂടെയും ദൈവപിതാവിന്റെ തിരുവിഷ്ടം പൂർത്തിയാക്കിക്കൊണ്ട് മനുഷ്യവംശത്തിൻറെ വിമോചനം സാധ്യമാക്കിയ യേശുതമ്പുരാൻ, മരണത്തെ ജയിച്ച് ഉത്ഥാനം ചെയ്ത് സ്വർഗ്ഗത്തിൽ തിരിച്ചെത്തുമ്പോൾ സ്വർഗ്ഗവാസികൾ അവിടുത്തേക്കു നൽകുന്ന ഹൃദ്യവും ഉഷ്മളവുമായ സ്വീകരണത്തിന്റെ തികച്ചും കാല്പനികമായ ഒരു അവതരണം ആണ് ഇതിൽ കാണുവാൻ കഴിയുന്നത്. നാടകത്തിന്റെ ആരംഭത്തിൽ തന്നെ അനുവാചകർക്ക് സ്വർഗ്ഗത്തിന്റെ മഹത്വപൂർണമായ ഒരനുഭവം ലഭിക്കുന്നുണ്ട്; അത്, നാടകാന്ത്യം വരെ നിലനിൽക്കുന്നുമുണ്ട്. അതായത്, പ്രേക്ഷകൻ സ്റ്റേജിനു മുന്നിലിരുന്നു നാടകം വീക്ഷിക്കുന്നതിനു പകരം സ്റ്റേജിൽ തന്നെ ആയിരിക്കുന്ന ഒരവസ്ഥ. പിതാവ്, പുത്രൻ, പരിശുദ്ധാത്മാവ് എന്ന ത്രിത്വത്തിനും ഗബ്രിയേൽ മുതലുള്ള മാലാഖ വൃന്ദങ്ങൾക്കും പുറമേ ആദ്യ പിതാവായ ആദം മുതൽ യേശുക്കുഞ്ഞിനെ എട്ടാം ദിവസം കൈകളിൽ എടുത്തു ലാളിച്ച ശിമയോൻ വരെ ഏതാണ്ട് അമ്പതിലധികം കഥാപാത്രങ്ങളിലൂടെ, അതിഭാവുകത്വമോ അസ്വാഭാവികതയോ അനുഭവപ്പെടാത്ത തരത്തിൽ, ലോകസ്ഥാപനം മുതൽ സ്വർഗ്ഗാരോഹണം വരെയുള്ള നിർണ്ണായക സംഭവങ്ങൾ കോർത്തിണക്കിക്കൊണ്ടാണ് ഈ പുസ്തകം രചിച്ചിരിക്കുന്നത്.

നാടകത്തിന്റെ ഏറ്റം സവിശേഷമായ ഘടകം ഈ കഥാപാത്രങ്ങളും യേശുവുമായുള്ള സംഭാഷണങ്ങളാണ്. രക്ഷാകര സംഭവവുമായി ബന്ധപ്പെട്ട് പ്രേക്ഷകരുടെ / വായനക്കാരുടെ മനസ്സിൽ പലപ്പോഴും ഉയർന്നു വന്നിട്ടുള്ള ചില ചോദ്യങ്ങൾക്കും ആശങ്കകൾക്കും ഉള്ള ഉത്തരം ഈ സംഭാഷണങ്ങളിൽ കാണാം. കഥാപാത്രങ്ങളിലൂടെ അനാവൃതമാകുന്ന നിരീക്ഷണങ്ങൾ ആഴപ്പെട്ട ദൈവാനുഭവത്തിൻറെ ബഹിർസ്ഫുരണം ആണ്. യേശുവിന്റെ സ്വർഗ്ഗാരോഹണത്തിനു മുമ്പ് മരണപ്പെട്ടവരും സഭ സംപൂജ്യരായി അനുസ്മരിക്കുന്നവരുമായ എല്ലാ ശുദ്ധിമാന്മാരും ശുദ്ധിമതികളും ഈ നാടകത്തിന്റെ വിവിധ ഇടങ്ങളിൽ രംഗപ്രവേശം ചെയ്യുകയും സ്വർഗ്ഗീയ സിംഹാസനത്തിൽ ഉപവിഷ്ടനായിരിക്കുന്ന ഉത്ഥിതനോട് ആശയ സമ്പുഷ്ടമായ സംഭാഷണങ്ങൾ നടത്തുകയും ചെയ്യുന്നുണ്ട്.

സിനിമകളിൽ നാം ഡയറക്ടർ ബ്രില്ലിയൻസ് (സംവിധായക മികവ്) എന്ന് വിവക്ഷിക്കുന്നതുപോലെയുള്ള ചില മുഹൂർത്തങ്ങളും കാഴ്ചകളും ഇവിടെ പ്രേക്ഷകന് അനുഭവവേദ്യമാകുന്നുണ്ട്. ഗദ്സമേനിയിലെ സംഭവത്തെ കുറിച്ചുള്ള സംഭാഷണം അവയിൽ ഒന്നാണ്. ഗദ്സമേനിയിലെ യേശുവിന്റെ നിലവിളിയും അതിനു നേരെ സ്വർഗ്ഗം (പിതാവായ ദൈവം) പാലിച്ച നിശ്ശബ്ദതയും പലപ്പോഴും തെറ്റായി മനസ്സിലാക്കുകയും വികലമായി വ്യാഖ്യാനം ചെയ്യപ്പെടുകയും ചെയ്യുന്ന ഒരു ഭാഗമാണ്. എന്നാൽ, അർത്ഥശങ്കയ്ക്ക് ഇടം കൊടുക്കാതെ, വളരെ ചുരുങ്ങിയ വാക്കുകൾ കൊണ്ട് ഇതിനെ വിശദീകരിക്കുവാൻ (രംഗം 2) ഗ്രന്ഥകാരിയ്ക്കു കഴിഞ്ഞിട്ടുണ്ട്. മൽക്കിസദേക്ക് യേശുവിനെ കാണുവാൻ വരുന്ന ഭാഗമാണ് വേറൊന്ന്. മൽക്കിസദേക്കിന്റെ അസ്തിത്വത്തെ അതിന്റെ ശരിയായ ആഴത്തിലും പരപ്പിലും മനസ്സിലാക്കിയിട്ടുള്ളവർ ചുരുക്കമാണെന്നിരിക്കെ, സാമാന്യ ജനത്തിനു മനസ്സിലാകുന്ന വിധത്തിൽ ആ മഹാപുരോഹിതന്റെ ചിത്രം കോറിയിട്ടത് അതിമനോഹരം! (രംഗം 5).

നമ്മുടെ സാമ്പ്രദായിക കാഴ്ചപ്പാടുകളെ വെല്ലുവിളിക്കുന്ന മുഹൂർത്തങ്ങളിലൂടെ അനേകം സംഭവങ്ങൾ ഇവിടെ ചുരുളഴിയുന്നുണ്ട്. ഉദാഹരണത്തിന്, യേശുവും കായേനുമായുള്ള കൂടിക്കാഴ്ച (രംഗം 3), യേശുവും ഏസാവുമായുള്ള കൂടിക്കാഴ്ച (രംഗം 5), യേശുവും യൂദാസുമായുള്ള കൂടിക്കാഴ്ച (രംഗം 11). യേശു ഏസാവിനു നൽകുന്ന അനുഗ്രഹം, സാർവ്വത്രിക രക്ഷയെ അനുസ്മരിപ്പിക്കുന്നതാണ്: 'ഏസാവ്, എന്റെ മകനെ, നിന്റെ തലമുറയെയും ഞാൻ അനുഗ്രഹിക്കുന്നു. എനിക്ക് എല്ലാവരും മക്കളാണല്ലോ'. അതുപോലെ, യേശുവും യൂദാസും തമ്മിലുള്ള സംഭാഷണത്തിലൂടെ അനാവൃതമാകുന്ന ദൈവസ്നേഹം ഒരു സാധാരണ മനുഷ്യന് എത്ര വലിയ പ്രത്യാശ പ്രദാനം ചെയ്യുന്നതാണ്! ബഥനി സന്യാസ സമൂഹത്തിലെ അനുഗ്രഹീത സന്യാസിയായ ബഹുമാന്യനായ ഗബ്രിയേൽ പോസേന്തി അച്ചന്റെ 'കുരിശിൽ വിരിഞ്ഞ പുഞ്ചിരി' എന്ന ഗ്രന്ഥത്തിലും ഇവിടെയും യൂദാസിനെ ചിത്രീകരിച്ചിരിക്കുന്നതിലെ സമാനത, യാദൃച്ഛികതയ്ക്ക് അപ്പുറം ഒരു വസ്തുതയിലേക്കു വിരൽ ചൂണ്ടുന്നു (കുരിശിൽ വിരിഞ്ഞ പുഞ്ചിരി - ഫാ. പോസേന്തി ഒ. ഐ. സി., ബഥനി പബ്ലിക്കേഷൻസ്, കോട്ടയം, 2020)

വി. ബൈബിൾ അധിഷ്ഠിതമായ ഒരു നാടകം എന്നതിലുപരി, ഒരു ധ്യാന സഹായി ആയാണ് ഈ ഗ്രന്ഥം അനുഭവപ്പെടുന്നത്. ഈ പുസ്തകത്തിൻറെ വായനയിൽ ഉടനീളം എന്നെ അലട്ടിയ ചോദ്യം ഇതു കേവലം മനുഷ്യചിന്തയിൽ രൂപപ്പെട്ടതാണോ എന്നതായിരുന്നു. ഒട്ടും അതിശയോക്തി ഇല്ലാതെ രേഖപ്പെടുത്തട്ടെ, ദൈവാത്മാവിന്റെ പ്രത്യേക അഭിഷേകവും കൃപയും ഇല്ലാതെ ഇത്തരത്തിലൊരു കൃതി രചിക്കുക സാധ്യമല്ല. ഗ്രന്ഥകർത്താവിനെ ഹൃദയപൂർവ്വം അഭിനന്ദിക്കുന്നതോടൊപ്പം ഈ ഗണത്തിൽ പെട്ട കൂടുതൽ കൃതികൾ രചിക്കുന്നതിനും അതുവഴി ദൈവനാമം കൂടുതൽ മഹത്വപ്പെടുന്നതിനും ഇടയാകട്ടെ എന്ന് ആശംസിക്കുകയും പ്രാർത്ഥിക്കുകയും ചെയ്യുന്നു.

---

*പുസ്തകത്തിന്റെ കോപ്പികൾ, St. Ignatius Center, Pattom ൽ ലഭ്യമാണ്.*

# കോർണർ കിക്ക്

2018 റഷ്യ! ഫുട്ബോൾ ലോകകപ്പിന്റെ ക്വാർട്ടർ ഫൈനൽ പ്രവേശനത്തിനായുള്ള ഒരു നോക്കൗട്ട് മത്സരം! തോൽക്കുന്നയാൾ ടൂർണ്ണമെന്റിൽ നിന്നു പുറത്താവും. കരുത്തരായ ബൽജിയവും താരതമ്യേന കുഞ്ഞൻമാരെന്ന് ആളുകൾ കരുതിയ ജപ്പാനും തമ്മിലായിരുന്നു ആ മത്സരം.

മത്സരം തുടങ്ങി ആദ്യ പകുതിയിൽ വമ്പൻമാരായ ബൽജിയത്തെ ഗോൾ രഹിത സമനിലയിൽ തളച്ച് ജപ്പാൻ മൽസരത്തിൽ മുൻതൂക്കം നേടി. എന്നാൽ രണ്ടാം പകുതിയുടെ തുടക്കത്തിൽ തുടരെത്തുടരെ രണ്ടു ഗോളുകൾ നേടി ജപ്പാൻ ബൽജിയത്തെയും ലോകത്തെ മുഴുവനെയും ഞെട്ടിച്ചു. അതോടെ ബൽജിയം പ്രതിരോധത്തിലായി. അവർ പുതിയ തന്ത്രങ്ങൾ മെനഞ്ഞു. പുതിയ കേളീശൈലികൾ പുറത്തെടുത്തു. ജപ്പാൻ താരങ്ങളുടെ പൊക്കക്കുറവു മുതലെടുത്ത ബൽജിയം ഉയർന്ന പാസുകളിലൂടെ കളിയുടെ നിയന്ത്രണം ഏറ്റെടുത്തു. പതിയെപ്പതിയെ അവർ കളിയിലേക്കു തിരിച്ചു വന്നു. ഒടുവിൽ 90 മിനിട്ട് പൂർത്തിയായപ്പോൾ രണ്ടു ഗോളുകൾ മടക്കി ബൽജിയം ശക്തമായി തിരിച്ചടിച്ചു.

ബൽജിയം 2 - ജപ്പാൻ 2

നാലു മിനിട്ടു കൂടി എക്സ്ട്രാ ടൈം അനുവദിക്കപ്പെട്ടു. ഇരു ടീമുകളും സർവ്വ ശക്തിയുമെടുത്തു പൊരുതിയ ആദ്യത്തെ മൂന്നു മിനിട്ടിലും ഗോളൊന്നും പിറന്നില്ല. ഒടുവിൽ കളിയുടെ തൊണ്ണൂറ്റി നാലാം മിനിട്ടിൽ, കളിയുടെ അവസാന മിനിട്ടിൽ കൊടുങ്കാറ്റു പോലെ ഇരച്ചുകയറിയ ബൽജിയം ഒരിക്കൽകൂടി ജപ്പാന്റെ വല കുലുക്കി.

ബൽജിയം 3 - ജപ്പാൻ 2

ജപ്പാൻ താരങ്ങളുടെയും ആരാധകരുടേയും ഹൃദയം തകർന്നു പോയ നിമിഷമായിരുന്നു അത്. ജയിക്കാമായിരുന്ന ഒരു മത്സരം കപ്പിനും ചുണ്ടിനുമിടയിൽ വഴുതിപ്പോകുന്നത് നിസ്സഹായരായി അവർ നോക്കി നിന്നു. ജപ്പാന്റെ മാത്രമല്ല ഏഷ്യാ വൻകരയുടെ തന്നെ ലോകകപ്പ് സ്വപ്നങ്ങൾക്ക് ഒരിക്കൽക്കൂടി ഫൈനൽ വിസിൽ മുഴങ്ങിയ നിമിഷം! കളി സ്വന്തമാക്കിയത് ബൽജിയമാണെങ്കിലും സ്റ്റേഡിയത്തിലും ടെലിവിഷനിലും കളി കണ്ട ആരാധകരുടെ ഹൃദയം കവർന്നത് ജപ്പാനാണ്. അതിന് നമ്മുടെ കരളലിയിക്കുന്ന ഒരു കാരണമുണ്ട്.

കളി കഴിഞ്ഞ് എതിർ ടീമിന് അഭിനന്ദനങ്ങളറിയിച്ച ശേഷം ജപ്പാൻ താരങ്ങൾ സ്റ്റേഡിയത്തിൽ തങ്ങളുടെ ആരാധകർക്കു മുന്നിൽ നിരന്നു നിന്നു. പിന്നെ കരഞ്ഞു കലങ്ങിയ കണ്ണുകളോടെ, തകർന്ന ഹൃദയത്തോടെ, തല കുനിച്ച് തങ്ങളുടെ ആരാധകരോടു മാപ്പു പറഞ്ഞു. 'നിങ്ങളുടെ പ്രോത്സാഹനങ്ങൾക്ക് നന്ദി. ഞങ്ങൾ നന്നായി കളിക്കാൻ ശ്രമിച്ചു, പക്ഷെ തോറ്റു പോയി. നിങ്ങളുടെ പ്രതീക്ഷകൾ തകർത്തതിന് മാപ്പ്.'

ആരാധകർ ഒന്നടങ്കം നിറകണ്ണുകളോടെ എഴുന്നേറ്റു നിന്നു. പിന്നെ ഹൃദയം കൊണ്ട് അവരെ ചേർത്തുപിടിച്ചു. പിന്നെ കരങ്ങളുയർത്തി യാത്ര പറഞ്ഞു.

അതിനുശേഷം ഡ്രസ്സിംഗ് റൂമിലേക്കു മടങ്ങിയ കളിക്കാർ ഒരു കാര്യം കൂടി ചെയ്തു. ഡ്രസ്സിംഗ് റൂം മുഴുവൻ നല്ലതു പോലെ വൃത്തിയാക്കി. മടങ്ങും മുമ്പ് സംഘാടകർക്ക് നന്ദി പറഞ്ഞു കൊണ്ട് ഒരു കുറിപ്പെഴുതി വയ്ക്കാനും അവർ മറന്നില്ല. ജപ്പാൻ കാണികളും വ്യത്യസ്തരായിരുന്നില്ല. കളി കഴിഞ്ഞ ശേഷം സ്റ്റേഡിയം മുഴുവൻ നടന്ന് കാണികൾ വലിച്ചെറിഞ്ഞ ചപ്പു ചവറുകളെല്ലാം ശേഖരിച്ച് ഗാലറി വൃത്തിയാക്കിയ ശേഷമാണ് അവർ മടങ്ങിയത്.

കളി തോറ്റെങ്കിലും പിറ്റേ ദിവസത്തെ പത്ര മാധ്യമങ്ങളിൽ ജപ്പാൻ താരങ്ങളുടേയും ആരാധകരുടേയും പ്രവൃത്തികൾ വലിയ വാർത്തയായി. ലോകത്തിനു മുന്നിൽ പലർക്കും അതൊരു പുതിയ കാര്യമായിരുന്നെങ്കിലും ജപ്പാനെ സംബന്ധിച്ച് അതിൽ അതിശയോക്തി പരമായി ഒന്നും ഉണ്ടായിരുന്നില്ല. കാരണം അതവരുടെ ശീലമായിരുന്നു. സംസ്കാരത്തിന്റെ ഭാഗമായിരുന്നു.

എന്തെങ്കിലും പിഴവു പറ്റിയാൽ ഖേദം പ്രകടിപ്പിക്കുക, ഉപകാരത്തിന് നന്ദി പറയുക, പരസ്പരം ബഹുമാനിക്കുക, തുടങ്ങിയ കാര്യങ്ങളിൽ അവർ പുലർത്തുന്ന ശ്രദ്ധയും നിഷ്കർഷയും നമ്മെ അദ്ഭുതപ്പെടുത്തും. അവർ മറ്റുള്ളവരോടു പുലർത്തുന്ന ബഹുമാനത്തിന്റെയും കരുതലിന്റേയും പ്രകടനമായിരുന്നു അവർ മാപ്പു ചോദിച്ചതും ഡ്രസിംഗ് റൂമും ഗാലറിയും വൃത്തിയാക്കിയതും.

ഇതു ഫുട്ബോളാണ്. തോറ്റും ജയിച്ചും കരഞ്ഞും ചിരിച്ചും അതു തുടരും. ഇതു വെറുമൊരു കളിമാത്രമല്ലന്നേ... അതുക്കും മേലെയുണ്ട് ചിലതൊക്കെ!



# MAR BASELIOS COLLEGE OF ENGINEERING AND TECHNOLOGY

**(Approved by the AICTE and Affiliated to APJ Abdul Kalam Technological University.)**

***The only Self-Financing Engineering College accredited by NAAC with 'A' Grade (CGPA-3.13) and all Programmes accredited by NBA National Board of Accreditation- (Tier -II)***

## Programmes Offered

**B.Tech**

| Sl.No. | Branch | No.of Seats |
|---|---|---|
| 1. | Civil Engineering | 120 |
| 2. | Computer Science and Engineering | 120 |
| 3. | Electrical and Electronics Engineering | 120 |
| 4. | Electronics and Communication Engineering | 120 |
| 5. | Mechanical Engineering | 120 |

**M.Tech**

| Sl.No. | Branch | No.of Seats |
|---|---|---|
| 1. | Civil - Structural Engineering | 18 |
| 2. | Computer Science and Engineering | 30 |
| 3. | Electrical - Control System | 18 |
| 4. | Electrical - Power Control Drives | 18 |
| 5. | Electronics - Signal Procesing | 18 |
| 6. | Electronics - Telecommunication Engineering | 18 |
| 7. | Mechanical - Mechine Design | 18 |

